

# വിവേകചൂഡാമണി

## ഭാഷാഗാനം

വിദ്വാൻ പി. രാമപ്പണിക്കർ



# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# വിവേകചൂഡാമണി

ഭാഷാഗാനം

ഗ്രന്ഥകർത്താവ്:
വിദ്വാൻ പി. രാമപ്പണിക്കർ

പ്രസാധകൻ
ശ്രീധരൻനമ്പൂതിരി എം.എ; ബി. എഡ്.

വില ഉറുപ്പിക 5.50

1976.

# സമർപ്പണം

സർവാതീതം സർവഭൂതാത്മ ഭൂതം
സർവാധ്യക്ഷം തത്ത്വമസ്യാദി ലക്ഷ്യം
നിത്യം ശുദ്ധം നിർവികല്പം വിബുദ്ധം
സത്യം ജ്ഞാനം ശ്രീ നിജാനന്ദമീഡേ.

ആ സദ്ഗുരുപാദങ്ങളിൽ ഈ വിവർത്തനം സപ്രണാമം സമർപ്പിച്ചുകൊള്ളുന്നു.



ബ്രഹ്മവിത്തമ

**ശ്രീ നിജാനന്ദസ്വാമി തൃപ്പാദങ്ങൾ**

(മഹാസമാധിയിൽ)

# ശ്രീ ശങ്കരാചാര്യബ്രഹ്മം

(കേക)

കേരളത്തൃക്കാലടിപ്പൊൻപൊടിയല്ലോ കാട്ടീ
വേറെങ്ങും കാണാത്തൊരുബുദ്ധിതൻശൃങ്ഗംതുങ്ഗം.
അഗാധമതിൻ സൂക്ഷ്മ ശ്രുതിയുക്തിനിർഝരം
ത്രിവേണീതീർത്ഥം പുണ്യം പ്രസ്ഥാനത്രയഭാഷ്യം,
ആദിവ്യമേധാദ്യുതി,യാദിശങ്കരജ്യോതി–
സ്സാദിത്യാതിഗം ശാന്തം ദ്യോതിക്കുന്നഹോരാത്രം
ആരുടെതിരുനാമമോരുമ്പോഴാം സാഭിമാനം
ഭാരതം കോരിത്തരിച്ചാനന്ദബാഷ്പം തൂവും
ആനാമം പണ്ടേ പദ്മപാദർക്കുഭാഗീരഥീ–
വാരിമേൽ കാലൂന്നുവാൻ താമരത്താരായ്മാറീ
യാതൊരുപരിമൃദു പാദുകാനാദംശ്രീദം
വ്യാപിച്ചു പലേവട്ടം ആസേതുഹിമാചലം
ഏതൊരു വാഗ്വൈഖരിയേകാഗ്രമനേകർതൻ–
ചേതസ്സിലേകാത്മക വേദാന്തബോധമേകീ
ആദിവ്യശബ്ദം തപഃസാധനാലബ്ധം സത്യ–
ബോധകം മനോദോഷശോഷകം മോഹാപഹം
സംസത്തിൽ സർവാദൃതം സദ്യുക്തിസമന്വിതം
ധ്വംസിച്ചു ദ്വൈതാദിയായ് ജൃംഭിച്ച മതഭേദം
പ്രശാന്തം പ്രസന്നാർത്ഥം പ്രൗഢഗംഭീരം ധീരം
പ്രസംഗം,പ്രതിയോഗിഭയദം ജയംനേടി
വാദവും വാദിപ്പോനും സർവവുംതാൻമാത്രമായ്
വേദിക്കും വൈഭവത്തിന്നേലുമോ പരാജയം?
അസംഖ്യം ബ്രഹ്മാണ്ഡവുമതെല്ലാമുൾക്കൊള്ളന്നോ–
രനാദിയാകാശവുമനന്തം കാലംപോലും
ആരുടെമുഴക്കോൽതന്നംഗുലം നീളംപോലും
ആളുവാനാവാതുള്ള പാഴ്ക്കൂണിൻകുരുന്നുകൾ.

കാണുന്നാശില്പ്പിയപ്പോൾ കാലത്തിൻകണികകളും
ആവാനംവിഴുങ്ങുവാൻ വൈഭവം വാച്യാതിഗം
ആബുദ്ധിസൂര്യാഭയിൽഭൗതിക സുഖസമ്പൽ–
പ്രാബല്യപ്രാഗല്ഭ്യങ്ങൾ പാഴ്മിന്നാമിനുങ്ങുകൾ.
ദേഹരക്ഷോപായവും ദേഹവുംമറന്നോര–
ക്കേവലബ്രഹ്മഭാവൻ കർത്തവ്യമില്ലെങ്കിലും
ലോകസേവനംചെയ്തു സഞ്ചലിച്ചചഞ്ചലം
യോഗസ്ഥൻ വെളിവാക്കീ നൈഷ്ക്കർമ്മ്യം കർമ്മ–
ത്തിലും

സാർവാത്മ്യം–ദ്രവ്യഗുണക്രിയാദിജഗത്താകെ
സ്വാത്മാവായ് സംവേദിച്ച ബ്രഹ്മത്വം–ജ്വലിച്ചെഴും
ജ്ഞാനാഗ്നി മനുഷ്യന്റെ മാനസ ദുർവ്വാസനാ
കാനനം ദഹിപ്പിച്ചു പാവനമാക്കീ ലോകം.
അദ്വൈതമാർഗ്ഗോപജ്ഞ, ശങ്കരാചാര്യസംജ്ഞ,
സദ്ബ്രഹ്മസ്ഥിതപ്രജ്ഞ,സർവജ്ഞ, നമസ്കാരം
ജയിക്ക ജഗദ്ഗുരോ വിശുദ്ധബ്രഹ്മദീപ്തി
ജ്വലിക്കും നിൻകാൽത്താരെൻ ശിരസ്സിൽചേർത്താവൂ
ഞാൻ

ജാതനായ്ഭവാൻ ഭൂവിലാകവേ 'ധർമ്മത്തിനു
ഗ്ലാനിപോലധർമ്മത്തിനുത്ഥാനം വർദ്ധിച്ച'പ്പോൾ
ദുഷ്കാലമേഘംതിങ്ങി, സ്സംസ്കാരദ്യുതിമങ്ങി
ദുഷ്കൃതക്കൊടുങ്കാററും വർദ്ധിച്ചു കൂരിരുട്ടും
മാനവൻ മറന്നുതൻ മാനസ വികാസത്തിൻ–
മാനദണ്ഡത്തെ–പ്പുണ്യപാപാദി വിവേകത്തെ–
ഭൗതികസുഖമൊന്നേ ജീവിതലക്ഷ്യമെന്ന
മൗലികതത്വത്തിന്റെ മാളികപ്പുറത്തേറി
മദ്യമത്തനായ്, നഷ്ടവിത്തനായ് പരവിത്ത–
സക്തനായ് അശക്തരെ മർദ്ദിച്ചു ശക്തിമാനായ്
മതങ്ങൾ ചൊല്ലി മഹാസാമ്രാജ്യങ്ങളെച്ചൊല്ലി
മരുഭൂപോലും രക്തക്കടലായ് മാററീ മർത്ത്യൻ

അന്നാളികേരളപ്പൊന്നുഷസ്സിൻ തൃക്കാലടി–
പ്പുണ്യശ്രീ പെററാരുണ്ണി ചണ്ഡാംശുപ്രഭം
പൊങ്ങീ

അലറിച്ചിരിച്ചേറെ മദിച്ച വർഷാരാത്രി–
യൊളിച്ചൂ, മുളയ്ക്കയായ് ശാരദാപീഠബീജം.

അഷ്ടമവയസ്സിൽതാൻ പുഷ്ടവിദ്യനായ് കാല–
ദുഷ്ടതപോക്കാൻ മർത്ത്യക്ലിഷ്ടത നീക്കാൻവെമ്പി
നാടുംതൻവീടും വൃദ്ധമാതാവിനേയും വെടി–
ഞ്ഞോടിനാൻ കൂടുതപ്പിമോചിച്ച ശുകംപോലെ.
ഭീതിയോ ദീർഘയാത്രാക്ഷീണമോ കൂടാതുഷ്ണ–
ശീതാദി ഗണിക്കാതെ വീതശോകനായ് വേഗം
നടന്നുനടന്നേറിക്കടന്ന കാടുംമേടും
നടുങ്ങി, ഹിമാദ്രിയിൽ ബദരീനാഥം പൂകി.
ഗോവിന്ദഗുരുവര്യപാദത്തിൽ ഭവദാവ–
പാവകവിമോക്ഷണം യാചിച്ചു നിപതിച്ചാൻ
സാഗരകൂർമ്മത്തിൻെറ സന്തതിപോൽ ധ്യാനത്താ–
ലാഗതനായ വിപ്രബാലനെത്തൃക്കൺപാർക്കെ
ആനന്ദാശ്രുവിൽ മുങ്ങി, മാറത്തുചേർത്തൂ,പ്രാപ്ത
പാകനന്നുപാസനാമന്ത്രോപദേശം നൽകി.
ശ്രദ്ധയുമുപാസനാ ശുദ്ധിയും ഗുരുപാദ–
ഭക്തിയും ശുശ്രൂഷയിലപ്രമാദവും വായ്ക്കും
പകത സുതീവ്രമായക്കുമാരനിൽകണ്ടാ–
സദ്ഗുരു സവാത്സല്യം വാക്യോപദേശം ചെയ്തൂ.
അഭ്യാസവൈഭവത്താലധ്യാത്മ ജ്ഞാനത്തിൻെറ
ശുദ്ധാനുഭൂതിയാർന്നു സിദ്ധിച്ചിതാരൂഢത്വം
വരിച്ചൂപതിനാറാം വയസ്സിൽ സംന്യാസത്തെ,
പരമഹംസനായി ഭഗവാൻ ശ്രീശങ്കരൻ.
താനേ സംപ്രാപ്തമായ നാനാസിദ്ധികളേതും
മാനിക്കാതഖണ്ഡാത്മധ്യാനനിഷ്ഠനായ് വാണൂ.

പരനിർവികല്പാഖ്യ പരമ സമാധിയിൽ
സ്ഥിരനായ് ചിരകാലം മരുവീ ശ്രീശൈലത്തിൽ.
ഗുരുവിൻ നിദേശത്താൽ ധരയെയജ്ഞാനക്കൂ–
രിരുൾതീർത്തുദ്ധരിക്കാൻ തിരിച്ചൂ മഹാചാര്യൻ.
ഹിമാദ്രിശീർഷത്തിലും കുമാരീപാദത്തിലും
സമാനംസ്വാത്മതേജസ്സമായം വർഷിക്കയായ്.
സർവശാസ്ത്രജ്ഞൻ കലാസർവസ്വ വിശാരദൻ
സർവജ്ഞപീഠമേറീ സർവാത്മാ ജിതലോകൻ.
ഏകബ്രഹ്മംതാൻ സർവദേവരുമീയദ്വൈതം
വേദിക്കാൻ വിരചിച്ചൂ ദേവതാവൃന്ദസ്തോത്രം.
ഏകനായ്മേധാമന്ഥം യുക്തിപാശത്താൽചുററി
വേദപ്പാൽക്കടൽകടഞ്ഞദ്വൈതാമൃതം നേടി
പാകംപോൽ ധർമ്മബോധദായകം വിളമ്പി,യീ
ലോകത്തിൽ നിത്യാനിത്യവിവേകം വിതച്ചെങ്ങും
വിവേകിക്കദ്വൈതാത്മ വിജ്ഞാനം വിളയിച്ചു
വിജയിക്കയാമാദി ശങ്കരാചാര്യബ്രഹ്മം.

ഗ്രന്ഥകാരൻ



# പ്രസ്താവന

അതിവിശിഷ്ടമായ ഒരു വേദാന്ത ഗ്രന്ഥമാണ് വിവേകചൂഡാമണി. ശ്രീമച്ഛങ്കരാചാര്യ വിരചിതമായ ഈ കൃതി മററു വേദാന്തഗ്രന്ഥങ്ങളിൽ നിന്നും ഒററപ്പെട്ടുനിൽക്കുന്നു. സ്ഥൂലശരീരവിവേകം, സൂക്ഷ്മശരീരവിവേകം, കാരണശരീരവിവേകം, ജീവൻമുക്തവിവേകം, ദ്വൈതനിഷേധം, ആത്മയോഗ വിവേകം തുടങ്ങിയ ഗഹനമായ വേദാന്തകാര്യങ്ങൾ, ചമൽക്കാരപൂർണ്ണവും ലളിതവുമായി ഈ കൃതിയിൽ പ്രതിപാദിച്ചിരിക്കുന്നു. ഒരു കാവ്യം വായിക്കുന്ന പരമാനന്ദവും സംതൃപ്തിയും ഈ വേദാന്തഗ്രന്ഥത്തിൽനിന്നും നമുക്കു ലഭിക്കും.

പല വേദാന്ത ഗ്രന്ഥങ്ങളുമെന്നപോലെ വിവേകചൂഡാമണിയും സംസ്കൃതഭാഷയിലാണ് എഴുതിയിട്ടുള്ളത്. അതിന് വിശദമായ ഒരു വ്യാഖ്യാനമോ വിവർത്തനമോ ഇതിനുമുമ്പ് ഭാഷയിൽ ഉണ്ടായിട്ടില്ല. സംസ്കൃതാനഭിജ്ഞൻമാർക്ക് കാവ്യഭംഗി നഷ്ടപ്പെടാതെ ഇത്തരം കൃതികൾ വായിച്ചുഗ്രഹിക്കണമെങ്കിൽ അവയ്ക്ക് ഉത്തമമായ വിവർത്തനങ്ങളും അത്യന്താപേക്ഷിതമാണ്, വ്യാഖ്യാനങ്ങൾ പര്യാപ്തങ്ങളല്ല. ആശയങ്ങൾക്കു ഹാനികൂടാതെയും അർത്ഥപുഷ്ടിക്കു ലോപം വരാതെയും കാവ്യഭംഗിക്കു ഭംഗം നേരിടാതെയും വിദ്വാൻ ശ്രീ. രാമപ്പണിക്കർ വിവേകചൂഡാമണി മലയാളത്തിലേക്കു തർജ്ജമചെയ്ത് കൈരളിക്കുകാഴ്ചവെച്ചിരിക്കുന്നു. അത് പ്രസാധനം ചെയ്യുവാൻ അനുവാദം നൽകിയനുഗ്രഹിച്ച പ്രാതഃസ്മരണീയനായ രാമപ്പണിക്കർ അവർകളോട് കൈരളി എന്നും കടപ്പെട്ടിരിക്കുന്നു.

എഴുത്തച്ഛന്റെ കിളിപ്പാട്ടുകളും, വള്ളത്തോളിന്റെ വാല്മീകി രാമായണവും ഋഗ്വേദവും, കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ മഹാഭാരതവും, കേരളവർമ്മയുടേയും എ. ആർ. രാജരാജവർമ്മയുടേയും കാവ്യനാടകാദികളും കൈരളിയുടെ വിവർത്തനസാഹിത്യത്തിനു വൻപിച്ച മുതൽക്കൂട്ടുകളാണ്. എന്നാൽ എഴുത്തച്ഛൻ സ്വീകരിച്ചിരുന്ന വിവർത്തനരീതി (സ്വതന്ത്ര വിവർത്തനം) അദ്ദേഹത്തിനുശേഷം അധികമാരും പിന്തുടർന്നില്ല. പദാനുപദം വൃത്താനുവൃത്തം തർജ്ജമചെയ്യുന്നതിലാണ് പലരും ശ്രദ്ധിച്ചുപോന്നത്. കൈരളിയുടെ ഭാഗ്യമെന്നുപറയട്ടെ, എഴുത്തച്ഛനു ശേഷം ഇതാ ഒരു സ്വതന്ത്രവിവർത്തനം പണ്ഡിതവരേണ്യനും, ഉത്തമസാഹിത്യകാരനും, തികഞ്ഞ വേദാന്തിയും, ഭക്താഗ്രണിയുമായ ശ്രീരാമപ്പണിക്കരുടെ തൂലികയിൽനിന്നും 'വിവേകചൂഡാമണി' ഭാഷാഗാനമായി പുറപ്പെട്ടിരിക്കുന്നു. വിവർത്തന സമ്പ്രദായത്തിന്റെ സാർവ്വത്രികമായ ലാഘവം പ്രതിപാദ്യവിഷയത്തിന്റെ ഗഹനതയെ സരളമാക്കിയിട്ടുണ്ട്. ചില സാങ്കേതികപദങ്ങൾക്ക് അർത്ഥ വിവരണം നൽകുന്നത് കൂടുതൽ പ്രയോജനപ്രദമാകുമെന്നുകരുതി അനുബന്ധമായി ഒരു ടിപ്പണികൂടി ഞാൻ എഴുതിച്ചേർത്തിരിക്കുന്നു. ഈ മഹദ്ഗ്രന്ഥം കേരളീയരുടെ ആദ്ധ്യാത്മിക ജീവിതമാർഗ്ഗത്തിൽ ഒരു കെടാവിളക്കായി പ്രശോഭിക്കും എന്ന് എനിക്ക് പൂർണ്ണമായ വിശ്വാസമുണ്ട്. ആ വിശ്വാസം ഇതിന്റെ പ്രസാധനകർമ്മം നിർവ്വഹിക്കുവാൻ എനിക്ക് കൂടുതൽ ഉൾക്കരുത്തും സന്തോഷവും നൽകുന്നു.

പ്രസാധകൻ,

ശ്രീധരൻ നമ്പൂതിരി എം. എ. ബി. എഡ്

# അവതാരിക

പ്രപഞ്ചത്തിൻെറ യാഥാർത്ഥ്യം മനസ്സിലാക്കുന്നതിന്നുള്ള മനുഷ്യൻെറ പരിശ്രമമാണ് ശാസ്ത്രം. കാണപ്പെടുന്ന ബാഹ്യവസ്തുക്കൾ, കാണുന്ന ആന്തര ചൈതന്യം എന്നിങ്ങനെ രണ്ടുവ്യത്യസ്ത ഘടകങ്ങൾ പ്രപഞ്ചത്തിലുണ്ട്. ഇവയെ യഥാക്രമം 'വിഷയം' എന്നും 'വിഷയി' എന്നും പറയുന്നു. ഇവയിൽ ആദ്യത്തേതത്രേ ഭൗതികശാസ്ത്രങ്ങളുടെ പഠനമണ്ഡലം. രണ്ടാമത്തേതായ 'വിഷയി' യെപ്പററിപഠിക്കുന്നവയാണ് ആധ്യാത്മിക ശാസ്ത്രങ്ങൾ. നിയതരൂപങ്ങളായ നിരീക്ഷണപരീക്ഷണങ്ങളിലൂടെ പ്രപഞ്ചത്തിൻെറ ബാഹ്യയാഥാർത്ഥ്യത്തെപ്പററി പഠനം നടത്തുന്ന ഭൗതികശാസ്ത്രങ്ങൾ എല്ലാ മനുഷ്യരേസ്സംബന്ധിച്ചും ഏകരുപങ്ങൾതന്നെ. ഗണിതം, ഭൗതികം, രസതന്ത്രം മുതലായവ എല്ലാവർക്കും ഒന്നുതന്നെയാണല്ലോ. എന്നാൽ സ്വന്തം അനുഭവത്തിലൂടെ മാത്രം മനസ്സിലാക്കാൻ കഴിയുന്ന ആന്തരചൈതന്യത്തെപ്പററിയുള്ള പഠനത്തിന്ന് ഇത്തരമൊരു സർവ്വജനീനത സിദ്ധിയ്ക്കുക പ്രയാസമാകുന്നു. താൻ എത്തിനിൽക്കുന്ന സാംസ്കാരികതലത്തിൻെറ വ്യത്യാസം നിമിത്തം ഓരോവ്യക്തിയുടേയും അനുഭൂതിക്കുണ്ടാകുന്ന വ്യത്യാസമാണ് ഇതിന്നുകാരണം. അതിനാൽ ആത്മാവിനെ സംബന്ധിച്ച സിദ്ധാന്തങ്ങൾ ഓരോ മതക്കാർക്കിടയിൽ ഓരോ വിധത്തിലാണ്; ഒരുമതക്കാർക്കിടയിൽത്തന്നെ പല സിദ്ധാന്തങ്ങൾ കാണാം. അദ്വൈതം, ദ്വൈതം, വിശിഷ്ടാദ്വൈതം, ശുദ്ധാദ്വൈതം, ശിവാദ്വൈതം മുതലായ പലസിദ്ധാന്തങ്ങൾ ഹിന്ദുമതക്കാർക്കിടയിൽ പ്രതിഷ്ഠനേടിയിട്ടുണ്ട്. ഇവയിൽ ഏതുശരി, ഏതു തെററ് എന്ന ചോദ്യത്തിന് വളരെയൊന്നും പ്രസക്

തിയില്ല. ഒരാൾക്കു ശരിയായതു് മറെറാരാൾക്കു തെററാവാം. അധികാരിഭേദമാണ് ഈ വ്യത്യാസത്തിന്നു കാരണം.

എങ്കിലും, ശ്രുതി, അനുഭവം എന്നിവയോടൊപ്പം യുക്തിയുടെ കൂടി അവലംബമുള്ള അദ്വൈത ദർശനമാണ് ആധുനിക ഭൗതികവിജ്ഞാനത്തിൻെറ നിഗമനങ്ങളോട് ഏററവും അടുത്തു നിൽക്കുന്നത് എന്നു പറഞ്ഞാൽ തെററാവുകയില്ല. അതിനാൽ ശാസ്ത്രയുഗത്തിൻെറ ആധ്യാത്മികദർശനം അദ്വൈതവേദാന്തമായിക്കൂടായ്കയില്ല.

ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്ന മൂന്ന വസ്ഥകൾ നമുക്ക് എല്ലാം ഉണ്ടല്ലോ. ഇവയ്ക്കുപുറമെ നാലാമത് ഒരവസ്ഥകൂടി ഉണ്ടെന്ന് വേദാന്തികൾ പറയുന്നു. ഈ അവസ്ഥ ഓരോന്നിലും,അനുഭൂതമാകുന്ന യാഥാർഥ്യത്തിൻെറ സ്വരൂപം വ്യത്യസ്തമാകുന്നു. ജാഗ്രത്തിൽ യാഥാർത്ഥ്യമുള്ള വസ്തുക്കൾ സ്വപ്നാവസ്ഥയിൽ അയഥാർഥങ്ങളായിത്തീരുന്നു. സ്വപ്നാവസ്ഥയിൽ യാഥാർഥ്യം മററുചില വസ്തുക്കൾക്കാണ്, ഇക്കാരണത്താൽ യാഥാർത്ഥ്യത്തിന് പലതലങ്ങളുണ്ട് എന്നു പറയേണ്ടിവരുന്നു. ജാഗ്രത്തിൽ നമുക്ക് അനുഭൂതമാകുന്ന വസ്തുക്കളുടെ യാഥാർഥ്യം വ്യാവഹാരികമാണ്, പാരമാർഥികമല്ല. പാരമാർഥികസത്ത ആത്മചൈതന്യത്തിനു മാത്രമേയുള്ളു. ഇതാണ്—'ബ്രഹ്മസത്യം ജഗന്മിഥ്യാ,ജീവോ ബ്രഹ്മൈവനാപരഃ'—അദ്വൈതവേദാന്തത്തിൻെറ കാതലായ തത്വം.

യാഥാർഥ്യത്തെപ്പററി ബുദ്ധിപരമായി മനസ്സിലാക്കുകമാത്രമല്ല വേദാന്തശാസ്ത്രത്തിൻെറ ലക്ഷ്യം. മററു ദർശനങ്ങൾ പ്രപഞ്ചത്തെ മനസ്സിലാക്കുവാൻ മാത്രം ഉദ്ദിഷ്ടങ്ങളായിരിക്കെ, പ്രപഞ്ചത്തെമാററിത്തീർ

ക്കുകയാണ് തന്റെ ദർശനത്തിന്റെ ലക്ഷ്യമെന്ന് കാറംമാർക്സ് പറഞ്ഞിട്ടുണ്ടല്ലൊ. ഇത്തരമൊരു 'മാററിത്തീർക്കൽ' വേദാന്തത്തിന്റെയും ലക്ഷ്യമാണ്. പക്ഷേ, ഇവിടെ മാററിത്തീരുന്നത് ബാഹ്യപ്രപഞ്ചമല്ല, വ്യക്തിയാണ്. ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മംതന്നെ ആയിത്തീരുന്നു; അഥവാ അങ്ങിനെ ആയിത്തീരൽതന്നെയാണ് ബ്രഹ്മത്തെ അറിയൽ. അതിനാൽ ബുദ്ധിപരമായ ഒരു പ്രവർത്തനമെന്ന പോലെ ആധ്യാത്മികമായ ഒരു സാധനകൂടിയാണ് അദ്വൈത ദർശനം.

അദ്വൈതദർശനത്തിന്റെ ആധാരം ഉപനിഷത്തുക്കളാണ്. ഉപനിഷത്തുക്കളിൽ ചിതറിക്കിടക്കുന്ന തത്വങ്ങളെ സമാഹരിച്ച് സമന്വയിച്ചു പ്രതിപാദിക്കുന്നവയത്രേ ബാദരായണന്റെ വേദാന്തസൂത്രങ്ങൾ. മഹാഭാരതാന്തർഗതമായ ഭഗവദ്ഗീതയാണ് അദ്വൈതദർശനത്തിന്റെ മറെറാരു ആധാരഗ്രന്ഥം. പ്രധാനപ്പെട്ട ഉപനിഷത്തുക്കൾ, വേദാന്തസൂത്രങ്ങൾ, ഭഗവദ്ഗീത എന്നിവയ്ക്ക് ശങ്കരാചാര്യർ രചിച്ച ഭാഷ്യങ്ങളാണ് പ്രസ്ഥാനത്രയം. അദ്വൈതവേദാന്തത്തിന്ന് ശാശ്വത പ്രതിഷ്ഠ നൽകിയത് പ്രസ്ഥാനത്രയമത്രേ.

ഈ ഭാഷ്യങ്ങൾക്കുപുറമേ, ജിജ്ഞാസുക്കളുടെ സുഖബോധത്തിന്നുവേണ്ടി ഏതാനും ലഘുഗ്രന്ഥങ്ങളും ശങ്കരാചാര്യർ നിർമ്മിച്ചിട്ടുണ്ട്. ഇവയിൽ ഒന്നാണ് അസാധാരണമായ കാവ്യസൗന്ദര്യവും ലളിതവിശദമായ പ്രതിപാദനസൗഷ്ഠവവും ഒത്തിണങ്ങിയ 'വിവേകചൂഡാമണി'. അഞ്ഞൂററെൺപതു പദ്യങ്ങളിലായി, ഗുരുശിഷ്യസംവാദരൂപത്തിൽ, വേദാന്തതത്വങ്ങളും, അവസാക്ഷാൽക്കരിക്കുന്നതിന്ന്, സാധകൻ കൈക്കൊള്ളേണ്ട അഭ്യാസപരിപാടിയും, ബ്രഹ്മാത്മൈക്യ ദർശനത്തിൽ ഉദ്ഭൂതമാകുന്ന ആഹ്ളാദാതി

രേകവും എല്ലാം ഇതിൽ സംക്ഷിപ്തമായും സ്ഫുടമായും വിവരിച്ചിരിക്കുന്നു. എല്ലാ ശാസ്ത്രങ്ങരാക്കുമെന്നപോലെ അദ്വൈതദർശനത്തിന്നുമുണ്ട് അതിന്േറതായ സങ്കല്പനങ്ങരാ (concepts). ഈ സങ്കല്പനങ്ങളെ അന്യൂനാനതിരിക്തമായും വിശദമായും നിർവ്വചിച്ചിട്ടുണ്ടെന്നതാണ് 'വിവേകചൂഡാമണി'യുടെ മറെറാരു പ്രത്യേകത. ഒരേസമയം സ്വാദ്ധ്യകന്േറ ഒരു കൈപ്പുസ്തകമായും, ഒരു സുന്ദര കാവ്യമായും, ഒരുസ്തോത്രമായും ഉപകരിക്കുന്ന ഈ ഗ്രന്ഥവുമായി പരിചയപ്പെടുന്നത് തീർച്ചയായും സ്പൃഹണീയമായ ഒരനുഭവമാണ്.

സംസ്കൃതഭാഷ അറിയാത്ത കേരളീയർക്ക് 'വിവേകചൂഡാമണി'യിൽ പ്രവേശനം നേടുന്നതിന്ന് ശ്രീ പി. രാമപ്പണിക്കരുടെ ഈ വിവർത്തനം അത്യന്തം ഉപകരിക്കും. മൂലകൃതിയുടെ അർത്ഥം ഏററക്കുറച്ചിൽകൂടാതെ, നിഷ്കൃഷ്ടമായി, മലയാളത്തിൽ പകർത്തുന്നതിൽ പണ്ഡിതനായ ശ്രീ പണിക്കർ അസാധാരണമായ വിജയം കൈവരിച്ചിരിക്കുന്നു. കിളിപ്പാട്ടുരീതിയിലുള്ള അദ്ദേഹത്തിന്േറ വിവർത്തനത്തിന്ന് ഒരു മൗലികരചനയുടേതായ ലാളിത്യവും ലാവണ്യവുമുണ്ട്. വിവർത്തനമാണെന്ന വിചാരം കൂടാതെ ഈ കൃതി വായിച്ച് ഉരാക്കൊള്ളാൻ നമുക്കു കഴിയുന്നു. പ്രസന്നഗംഭീരമായ ശങ്കരാചാര്യരുടെ ശൈലി ഈ വിവർത്തനത്തിലും നമ്മെ ആഹ്ളാദിപ്പിക്കുന്നു.

വിദ്യാവയോവൃദ്ധനായ ശ്രീ. രാമപ്പണിക്കരുടെ ഈ മഹനീയകൃതിയെ, സഹൃദയരായ വായനക്കാരുടെ മുമ്പിൽ, ഞാൻ സാദരം അവതരിപ്പിക്കുന്നു.

7 സുഭാസ്നഗർ, എൻ. വി. കൃഷ്ണവാരിയർ
തിരുവനന്തപുരം—8
1 ജൂലായ്, 1976

# ഉപക്രമണിക

മനുഷ്യന്റെ മാററുകാട്ടുന്നതും മനുഷ്യനിൽ മാത്രം മാററുകാട്ടുന്നതുമായ ഒരു മഹാശക്തിയാണു വിവേകം. വിവേചിച്ച് സത്തിനെ സ്വീകരിക്കാനും അസത്തിനെ നിരാകരിക്കാനുമുള്ള കഴിവാണത്. അത് പ്രപഞ്ചത്തിലെങ്ങും പ്രകടമാണ്. വിശേഷിച്ചും ചേതനങ്ങളിൽജന്മസിദ്ധമായ പ്രവണതയായി പ്രത്യക്ഷപ്പെടുന്നു. വെളിച്ചവുംനിഴലുംവിവേചിച്ച് വെളിച്ചത്തിനു നേരേ ചാഞ്ഞും ചരിഞ്ഞും വളരാനും അങ്ങനെ വളരാനാവശ്യമുള്ള അംശം മാത്രം വലിച്ചെടുക്കാനും മററും പുൽക്കൊടിക്കുപോലും ഉള്ള നൈസർഗ്ഗികപ്രവണത വിവേകശക്തിയുടെ അണുമാത്രമായ സ്ഫുരണമാണെന്നു പറയുന്നതിൽ അപാകമില്ല, ഇതരജീവികൾ അതാതുവർഗ്ഗത്തിന് അനുഗുണമായ ഓരോ ക്ലിപ്ത പരിധിയിൽ ഒതുങ്ങി കൂമ്പടഞ്ഞു നിൽക്കുകയാണ് ആ വിവേകാങ്കുരം. മനുഷ്യനിൽ മാത്രം അതു വളരുന്നു. ആദരിച്ച് ശുശ്രൂഷിച്ച്വളരാനനുവദിച്ചാൽ അളവില്ലാതെവളരും, അവന് പരിപൂർണ്ണതയുടെ പക്വഫലം പ്രദാനവുംചെയ്യും, അവഗണിച്ച് അസൻമാർഗ്ഗത്തെ അവലംബിച്ച് സാമ്പത്തികമോ സാമുദായികമോ രാഷ്ട്രീയമോ ആയ പ്രാബല്യങ്ങൾ നേടിയെന്നു വന്നാലും അവനിൽതന്നെ സഹജമായും നിർദ്ദാക്ഷിണ്യമായും വർത്തിക്കുന്ന ആ വിവേകശക്തി അവന്ന് അശാന്തിയും അസ്വാസ്ഥ്യവും രോഗാദി ദുരിതങ്ങളും വിധിക്കുന്നു, ജീവിതം പരാജയത്തിൽ പര്യവസാ

നിപ്പിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ മനുഷ്യൻ ഭ്രഷ്ടവിവേകനായാൽ ഹീനവിവേകങ്ങളായ കാട്ടുമൃഗങ്ങൾ പോലും ചെയ്യാത്ത സ്വശിശുഹത്യ ആത്മഹത്യ മുതലായവയ്ക്കും സന്നദ്ധനാകുന്നു. വിവേകശക്തിയുടെ വികാസമാണ് ഭൗതികമോ ആദ്ധ്യാത്മികമോ ആയ എല്ലാ വിജയങ്ങൾക്കും കാരണം; അതിന്റെ സങ്കോചമാണ് എല്ലാ അപജയങ്ങൾക്കും നിദാനം. ആ വിവേകശക്തി വികസിപ്പിക്കുകയാണ്, മനുഷ്യന്റെ മുഖ്യ കർത്തവ്യം. അത് ഭൗതികമോ ആദ്ധ്യാത്മികമോ ആയിക്കൊള്ളട്ടെ, വികസിക്കണമെങ്കിൽ ഉത്തമമായ ഒരു ജീവിതലക്ഷ്യവും അതു പ്രാപിക്കുവാനുള്ള നിശ്ചയ ദാർഢ്യവും അത്യന്താപേക്ഷിതമാണ്. ചിന്താശീലവും നിരന്തരമായഅഭ്യാസവും ക്ലേശസഹിഷ്ണുതയും ത്യാഗസന്നദ്ധതയും ശക്തിമത്തായ പ്രലോഭനങ്ങളേയും തൃണവൽഗണിക്കാനുള്ള ധീരതയും സർവ്വോപരി ഈശ്വരാനുഗ്രഹവും ഉണ്ടാവുകയല്ല ഉണ്ടാക്കുകതന്നെ വേണം. ''ഈശ്വരാനുഗ്രഹംകൊണ്ടേ മനുഷ്യത്വവും അതിൽതന്നെ വിവേകഫലങ്ങളായ മുമുക്ഷുത്വവും മഹാപുരുഷസംശ്രയവും സിദ്ധമാവൂ'' എന്ന തത്ത്വമാണ് വിവേകചൂഡാമണിയുടെ ശാണോപലം*

വിവേകം എന്ന പദത്തിന് വിവേചിച്ച് അറിയൽ എന്ന അർത്ഥമാണ്സാമാന്യേന കൽപിച്ചു വരുന്നത്. അതിൽ വിവേചിക്കുക എന്നഅംശം സാദ്ധ്യാവസ്ഥയും അറിയൽ എന്നത് സിദ്ധാവസ്ഥയുമാണ് ഓടുക എന്ന ക്രിയയുടെ സാദ്ധ്യാവസ്ഥയിൽ ഓട്ടം എന്ന സിദ്ധാവസ്ഥ പോലെ വിവേചിക്കുക എന്ന ക്രിയയിൽ അറിയലും അന്തർഭവിച്ച് തുടർന്നു

* വിവേകചൂഡാമണിയിലെ 3–ം, 149–ം പദ്യങ്ങൾ നോക്കുക

നിൽക്കുന്നു. മാത്രവുമല്ല വിവേചിക്കണമെങ്കിൽഅതിന് ആസ്പദമായി ഒരു അറിവ് അതിനുമുൻപുതന്നെ ഉണ്ടായിരിക്കുകയും വേണം. അറിവുകൂടാതെ വിവേചിക്കാൻ സാദ്ധ്യമല്ല. വിവേചനത്തിൽ നിന്ന് നൂതനമായ ഒരു അറിവ് ഉണ്ടാവുകയല്ല വിവേചനത്തിന് ആസ്പദവും പ്രചോദകവുമായ,ആഅറിവിന്റെ ഒരു ഭാവം പ്രകടമാവുകയാണ്. സർവ്വതോമുഖമായ ആ ജ്ഞാനത്തിന്റെ പ്രേരണയാലുണ്ടാകുന്ന ബുദ്ധി വ്യാപാരമാണ് വിവേചനം. അതിന്റെ സൗഷ്ഠവവും ദാർഢ്യവുമനുസരിച്ച് അറിവ് സുഷ്ഠുവും ദൃഢവുമായി ഗോചരമാവുന്നു. അപ്രകാരമുള്ള വിവേചനത്തിന്റെ പരിശീലന ഭേദങ്ങളാണ് എല്ലാത്തരം വിദ്യാഭ്യാസ രീതികളും. അറിഞ്ഞ് ഗ്രാഹ്യങ്ങളെ സ്വീകരിക്കാനും, ത്യാജ്യങ്ങളെ നിരാകരിക്കാനും ഉതകുന്ന വിവേകശക്തി ബുദ്ധി വ്യാപാരത്തിന്റേതല്ല. ബുദ്ധിയേയും ബുദ്ധിവൃത്തികളേയും എല്ലാ അന്തഃകരണങ്ങളേയും നിയന്ത്രിക്കുകയും പ്രചോദിപ്പിക്കുകയും, ജീവചൈതന്യത്തെപ്പോലും ഉത്തേജിപ്പിക്കുകയും ചെയ്യാൻ മതിയായ ഒന്നാണ് ആ മഹാശക്തി. അതിന് അധിഷ്ഠാനമായ ആ ജ്ഞാനം സ്വതസ്സിദ്ധമാണ്, സൂക്ഷ്മവും സമ്പൂർണ്ണവുമാണ്. മറ്റൊന്നിന് ഉണ്ടാക്കാൻ കഴിയുന്നതോ മറ്റൊന്നിനേ ആശ്രയിക്കുന്നതോഅല്ല, മറ്റെല്ലാത്തിനും ആശ്രയഭൂതമാണ് അനുഭവമാണ് അതിന്റെ സ്വരൂപം. അതു തന്നെയാണ് ബുദ്ധിവ്യാപാരത്തിലൂടെ ഒട്ടൊട്ടു പ്രകടമായി പ്രപഞ്ചഭാവങ്ങളെക്കുറിച്ച് മനുഷ്യൻ നേടിയതും നേടിക്കൊണ്ടിരിക്കുന്നതുമായ സകലഭൗതിക വിജ്ഞാനങ്ങൾക്കും ബീജഭൂതമായ തത്വം.

പ്രാപഞ്ചികമായ ആ വിജ്ഞാനങ്ങളും പ്രപഞ്ചത്തെപ്പോലെതന്നെ ഉണ്ടാവുകയും വളരുകയും ക്ഷയിക്കു

കയും ചെയ്തുകൊണ്ടിരിക്കുന്നു, അതുകൊണ്ട് അവ സത്യജ്ഞാനമല്ല മിഥ്യാജ്ഞാനമാണ് എന്ന് തത്വജ്ഞാനികൾ വാദിക്കുന്നു. അവരുടെ മതത്തിൽ 'ഉണ്ടാവുകയോ വളരുകയോ ക്ഷയിക്കുകയോ ചെയ്യാതെ എന്നുമെന്നും മാറിക്കൊണ്ടിരിക്കുന്ന പ്രപഞ്ചഭാവങ്ങളുടെ മാററങ്ങളെല്ലാമറിയുന്ന ആ ഒരറിവുമാത്രമേ മാറാതെ ശാശ്വതമായുള്ളു.' അതാണ് മനുഷ്യൻെറ സത്ത അഥവാ പ്രപഞ്ചത്തിൻെറ സത്ത. 'മാററമുള്ളവയുടെ എല്ലാ മാററങ്ങളും അറിയുന്നതും, കാലത്രയത്തിൻെറ ബാധയേല്ക്കാത്തതും, സമ്പൂർണ്ണവുമായ ആ ബോധം തന്നെയാണ് ആത്മാവ്, ('വികാരിണാം സർവ്വ വികാരവേത്താ— നിത്യോഽവികാരോ ഭവിതും സമർഹതി—കാലത്രയാ ബാദ്ധ്യമഖണ്ഡ ബോധം ജ്ഞാത്വാ സ്വമാത്മാനം') എന്ന് ഭഗവാൻ ശ്രീ ശങ്കരൻ സമർത്ഥിച്ചിരിക്കുന്നു. ജാഗ്രത്, സ്വപ്നം, സുഷുപ്തി ഈ അവസ്ഥകളിലോരോന്നിലും അനുഭവപ്പെടുന്ന പ്രപഞ്ചഭാവങ്ങൾ എല്ലാം പരസ്പരഭിന്നങ്ങളായി മാറിക്കൊണ്ടിരിക്കുന്നു. എന്നാൽ അവയെ എല്ലാം അറിയുന്ന അറിവുമാത്രം അവസ്ഥാത്രയത്തിലും മാറാതെ നില്ക്കുന്നു. (*സംവിദേകാനഭിദ്യതേ) എന്ന് പ്രകാരാന്തരേണ ശ്രീ വിദ്യാരണ്യ സ്വാമികൾ പഞ്ചദശിയിൽ പ്രതിപാദിച്ചിരിക്കുന്നു. 'പ്രജ്ഞാനം ബ്രഹ്മ മുതലായ ഉപനിഷൻമന്ത്രങ്ങളും സമ്പൂർണ്ണവും സുസ്ഥിരവുമായ ജ്ഞാനമാണ് ബ്രഹ്മം എന്ന് ഉൽഘോഷിക്കുന്നു, ആ ജ്ഞാനാത്മകമായ ബ്രഹ്മത്തിൻെറ വിവർത്തം മാത്രമാണ്, പ്രപഞ്ചം. പരമാർത്ഥമായല്ലാതെ, ഒന്ന് മറെറാന്നാണെന്ന് ഉണ്ടാകുന്ന തോന്നലാണ്, വിവർത്തം. ''അതത്വതോഽന്യഥാ പ്രഥാ

---

* സംവിത്ത്—ജ്ഞാനം; ഏകാ—ഒന്ന് (മാത്രം)
നഭിദ്യതേ—ഭേദിക്കപ്പെടുന്നില്ല.

വിവർത്തഇത്യുദീര്യതേ'' (വേദാന്തസാരം). ഈ വിവർത്തത്തിനാസ്പദമായ യാഥാർത്ഥ്യം അഥവാ ആത്മാവ് സ്വയംപ്രകാശവും സർവ്വത്ര സമ്പൂർണ്ണവുമാണെങ്കിലും ബുദ്ധ്യാദികൾക്ക് ഗോചരമാവുന്നില്ല. ബുദ്ധ്യാദികളായ എല്ലാ വിവർത്തങ്ങളേയും അറിയുകയും അനുഭവിക്കുകയും ചെയ്യുന്ന ആ ജ്ഞാനത്തെ ബുദ്ധ്യാദികൾക്ക് അറിയുവാനോ അനുഭവിക്കുവാനോ സാദ്ധ്യമല്ല. അറിവിനെ അറിവുകൊണ്ട് അനുഭവിച്ചേ അറിയാൻ കഴിയൂ. അറിവിനെ അനുഭവിക്കുന്നത് അറിവുമാത്രമാണ്—അറിവിന് സാക്ഷി അറിവല്ലാതെ മറ്റൊന്നല്ല, ആ അറിവുതന്നെയാണ്. ആത്മാവ്. ആത്മാവിനെ ആത്മാവുകൊണ്ട് അനുഭവിച്ചേ അറിയാനാവു എന്നാണ്* വേദാന്തസിദ്ധാന്തം.*2 മിഥ്യാജ്ഞാനമാത്രമായ പ്രപഞ്ചഭാവങ്ങളെ മുഴുവൻ നിരാകരിച്ച് ശാശ്വതമായ ആ സത്യജ്ഞാനത്തെ അനുഭവിച്ചറിയാൻ—അതായിത്തീരുവാൻ—ഉള്ള അഭ്യാസമാണ് അദ്ധ്യാത്മശാസ്ത്രത്തിൻെറ പ്രതിപാദ്യം. ആ അഭ്യാസത്തിലേർപ്പെടുന്നത് അനേകായിരം പേരിൽ ഒരുവൻമാത്രമാണ്. അഭ്യസിക്കുന്ന അനേകായിരം പേരിൽ ഒരുവൻമാത്രമേ ആ പരിപൂർണ്ണജ്ഞാനമായി

---

* 'അസൗസ്വസാക്ഷികോ ഭാവോ യത: സ്വേനാനുഭൂയതേ' (വിവേകചൂഡാമണി) ഈ ആത്മാവ് തനിക്കു താൻമാത്രം സാക്ഷിയായിട്ടുള്ള ഭാവമാണ്, കാരണം അതിനെ അതുമാത്രമേ അനുഭവിക്കുന്നുള്ളു.
'അറിപൊരുളാകുമുന്നെ അനുപവിത്തറിവായ് നീയേ'—അറിവുതന്നെയായ നിന്നെ നീ അനുഭവിച്ചറിയുക) കൈവല്യനവനീതം)

സാർവ്വത്രികവും സർവ്വാധിഷ്ഠാനവുമായ ജ്ഞാനം തന്നെയാണ് പ്രജ്ഞാനം. (അധ്യാസമാത്രമായ പ്രപഞ്ചാകാരവും അതിൻെറ അധിഷ്ഠാനവും, ജ്ഞാനംതന്നെയാണ് എന്നുള്ള സമ്പൂർണ്ണബോധമാണ് പ്രജ്ഞാനം) അതുതന്നെയാണ് ബ്രഹ്മം

*2 വിജ്ഞാനം അനുഭവജ്ഞാനം എന്നാണ് വേദാന്തസങ്കേതം. ശാസ്ത്രജ്ഞാനമെന്ന അർത്ഥമല്ല.

പരിണമിക്കുന്നുള്ളു. (മനുഷ്യാണാം സഹസ്രേഷു ക ശ്ചിദ്യതതി സിദ്ധയേ യതതാമപിസിദ്ധാനാം കശ്ചിന്മാം വേത്തിതത്വത: (ഭഗവദ്ഗീത) ഇന്ദ്രി യാതീതമായ ആ ജ്ഞാനത്തെ (ബ്രഹ്മത്തെ) അനുഭ വിച്ചറിയാനുള്ള കഴിവ് മനുഷ്യനുമാത്രമേ ഉള്ളു. ആ കഴിവാണ് വിവേകശക്തി. അതിന്റെ പരമ സീമയിൽ സാക്ഷാൽക്കരിക്കപ്പെടുന്ന പരിപൂർണ്ണജ്ഞാനത്തെ വിവേകവിജ്ഞാനം, സമ്യഗ്ജ്ഞാനം, ബ്രഹ്മാത്മൈ ക്യജ്ഞാനം, അദ്വൈതാനുഭൂതി എന്നെല്ലാം വ്യവഹ രിക്കുന്നു. ആ അനുഭൂതി സിദ്ധിച്ചവർക്ക് ആജ്ഞാ നം ഒന്നു മാത്രമല്ലാതെ വേറായിട്ട് ഒന്നുംതന്നെയില്ല. അനന്തകോടി ബ്രഹ്മാണ്ഡങ്ങളുടേയും ആത്മാവാ യ ബ്രഹ്മമാണ് താൻ എന്നും താൻതന്നെയാണ് ആ ബ്രഹ്മമെന്നും ഉള്ള അനുഭവാത്മകമായ ദൃഢനിശ് ചയംതന്നെയാണ് മുക്തി. അല്പമെങ്കിലുംഭേദബുദ്ധി വന്നാൽ അത് ബന്ധകാരണമാകുന്നു. ശബ്ദസ്പർ ശാദി വിഷയങ്ങളെ വിവേചിച്ചുതള്ളി അവയെല്ലാം അറിയുന്ന നിർവിഷയവുംഏകവുമായ ജ്ഞാനമാണ് താൻ എന്നറിയുന്ന അദ്വൈതദർശനത്തിൽ മാത്രമേ നിർ ഭയത്വം, നിഷ്കാമത്വം മുതലായവ സിദ്ധമാവു.

ആ ബ്രഹ്മം സ്വയംപ്രകാശവും സർവത്രസമ്പൂർ ണ്ണവുമാണെങ്കിൽ എന്തുകൊണ്ടാണ് ബുദ്ധിഗോചര മാകാത്തത്? അവ്യക്തം എന്ന നാമത്തിൽ അനാദിയും അവിദ്യയും,ഉണ്ടെന്നോ ഇല്ലെന്നോ ഉണ്ടായിട്ട് ഇല്ലാതാ കുന്നതെന്നോ ഒന്നും പറയപ്പെടുവാൻ ശക്യമല്ലാതെ അ നിർവചനീയരൂപിണിയും ആയി മായ എന്നൊരു ഈ ശ്വരശക്തി പ്രപഞ്ചരൂപത്തിൽ പ്രകടമായിരിക്കുന്നു. അതിന് സത്വം,രജസ്സ്, തമസ്സ് എന്നു മൂന്നു ഗുണങ്ങ ളുണ്ട്. ശുദ്ധസത്വത്തിൽ സ്വച്ഛയാ പ്രതിബിംബിച്ച

ബ്രഹ്മംതന്നെയാണ് ഈശ്വരൻ. മായയിൽ പ്രതിബിംബിച്ചു എങ്കിലും ഈശ്വരൻ മായാതീതനാണ്; മായയുടെ ഉടമസ്ഥനാണ് ആ ഈശ്വരൻ അനന്തശക്തിമാനാണ്. ഭഗവാന്റെ ഇച്ഛാമാത്രത്താൽ ആ മായ, പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതി സംഹാരങ്ങൾ ചെയ്തുപോരുന്നു. ആ മായയ്ക്ക് തമോമയിയായ ആവരണശക്തിയും ത്രിഗുണസമ്മിശ്രമായവിക്ഷേപശക്തിയും ഉണ്ട് ആ ആവരണശക്തി, വിക്ഷേപങ്ങളിലൊന്നായ ബുദ്ധിയെ മറയ്ക്കുന്നതുകൊണ്ട് സ്വയം ജ്യോതിസ്സും സർവത്ര പരിപൂർണ്ണവുമാണെങ്കിലും ആ ബ്രഹ്മം ഗോചരമാകുന്നില്ല. ആ ആവരണവിക്ഷേപങ്ങളുടെ ശക്തികൊണ്ട് ബ്രഹ്മത്തിൽ അധ്യാസിക്കപ്പെട്ടവയാണ്ജീവനും ജഗത്തും. ശുദ്ധസത്വമയിയായ മായയിൽപ്പെട്ടതാണെങ്കിലും ആ മായയേയും അധ്യാസങ്ങളേയും വിവേചിച്ചു തള്ളുവാൻ പര്യാപ്തവും ഈശ്വരന്റേതുമായ ഒരു വിവേകശക്തിയുണ്ട്. എല്ലാ ശക്തികളും ഈശ്വരന്റേതാണ് ഏകമാത്രമായ ബ്രഹ്മത്തിൽ അതിൽനിന്നും വ്യതിരിക്തമായി ഒരു ശക്തിയോചേഷ്ടയോ ഒന്നുംതന്നെയില്ല. ഈശ്വരശബ്ദത്തിന് ഉടമസ്ഥൻ എന്ന അർത്ഥമാകയാൽ ആ സർവശക്തൻ മായയുടേയും ബ്രഹ്മത്തിന്റെയും ഉടമസ്ഥൻ തന്നെ.

ഭക്തന്മാർ സ്വാനുഭവത്തിൽ നിന്ന് ഭഗവാനെ 'ബ്രഹ്മണസ്പതി' എന്നും (ബ്രഹ്മത്തിന്റെയും ഉടമസ്ഥൻ) സ്വാത്മദഃ (സ്വാത്മാവായ ബ്രഹ്മത്തെയും ദാനം ചെയ്യുന്നവൻ) എന്നും 'സ്വാത്മനോഽപീശ്വരഃ' (തന്റെ ആത്മാവായ ബ്രഹ്മത്തിന്റെയും ഈശ്വരൻ എന്നും കീർത്തിച്ചിരിക്കുന്നു. ഭഗവാൻ തന്നെ 'ദദാമി ബുദ്ധിയോഗം തം' (ആ ജ്ഞാനയോഗത്തെ ഞാൻ (അവർക്ക്)

---

വിവേകചൂഡാമണി 110, 111, 112 ഈ പദ്യങ്ങൾ നോക്കുക

കൊടുക്കുന്നു)*എന്നും 'അഹം അജ്ഞാനജംതമഃ നാശയാമ്യാത്മഭാവസ്ഥോ ജ്ഞാനദീപേന ഭാസ്വതാ' (ഞാൻ ഭക്തന്മാരുടെ അജ്ഞാനാന്ധകാരത്തെ ബ്രഹ്മഭാവത്തിൽ സ്ഥിതി ചെയ്തുകൊണ്ട് പ്രകാശമാനമായ ജ്ഞാനദീപത്താൽ നശിപ്പിക്കുന്നു) എന്നും അരുളിച്ചെയ്തിരിക്കുന്നു. ബ്രഹ്മമായും ബ്രഹ്മത്തിൻെറയും ഈശ്വരനായും ഇരിക്കുന്ന ഭഗവാനും മായയും അനാദികളാണ് ''പ്രകൃതിം പുരുഷം ചൈവ വിദ്ധ്യനാദി ഉഭാവപി'' ആവരണശക്തി ബ്രഹ്മത്തെയോ ഈശ്വരനേയോ മറയ്ക്കുന്നില്ല. മറയ്ക്കാൻ കഴിവുള്ളതുമല്ല. നമ്മുടെ ബുദ്ധിയെയാണ് മറയ്ക്കുന്നത്. മായയ്ക്കപ്പുറത്ത് ജ്ഞാനമാത്രമായ ബ്രഹ്മം ഒന്നുമാത്രമായി അവശേഷിക്കുകയാൽ അതിനെ മറയ്ക്കുവാൻ അവിടെ മറെറാന്നുമില്ലല്ലോ. കണ്ണടഞ്ഞിരിക്കുമ്പോഠം സൂര്യനെ കാണാത്തത് സൂര്യൻ മറയുന്നതുകൊണ്ടല്ല. നമ്മുടെ കൺപോളയ്ക്ക് സൂര്യനെ മറയ്ക്കാൻ കഴിവുമില്ല. കൺപോളകഠം കണ്ണിനെയാണു മറയ്ക്കുന്നത്. അപ്പോഴും ആ പ്രകാശം കൺപോളകളെ തുരന്ന് സൂര്യപ്രകാശത്തിൻെറ അസ്പഷ്ടമായ ബോധം ഉളവാക്കുന്നുണ്ട്. ആ അസ്പഷ്ടമായ ബോധം കൺപോളകഠം തുറന്ന് സൂര്യനെ പ്രത്യക്ഷീകരിക്കുവാൻ പ്രചോദിപ്പിക്കുന്നുമുണ്ട്. അതുപോലെയാണു വിവേകശക്തി ബുദ്ധിക്ക് ജ്ഞാനാഭിമുഖമായ പ്രചോദനം നൽകുന്നത് എന്നു പറയാം. കൺപോളകഠം പൂർണ്ണമായി തുറന്നാൽ സൂര്യൻേറതെന്നപോലെ,വിവേകശക്തി പൂർണ്ണമായി പ്രബുദ്ധമായാൽ സ്വയം പ്രകാശമായ ജ്ഞാനത്തിൻേറയും അപരോക്ഷാനുഭൂതി സിദ്ധമാകുന്നു.

ആ അപരോക്ഷാനുഭൂതി കൈവരിക്കുവാൻ സാ

* ഭഗവദ്ഗീത

ധകൻ ചില പ്രത്യേക യോഗ്യതകൾ സമ്പാദിച്ചേപററു. ഈ ദേഹമാണ് ഞാൻ എന്നും ഭൗതികമായ സുഖസമൃദ്ധിയും പ്രതാപപ്രാബല്യങ്ങളും, സമാർജ്ജിക്കുകയാണ് ജീവിതലക്ഷ്യമെന്നും കരുതുന്നവർക്കോ, ശാസ്ത്രവിജ്ഞാനങ്ങൾക്കും കലാകൗശലത്തിനും സൽകീർത്തിക്കും വേണ്ടിമാത്രം നിരന്തരം പ്രവർത്തിക്കുന്നവർക്കോ, ആത്മസാക്ഷാത്ക്കാരത്തിനുവേണ്ടി പ്രയത്നിക്കുവാൻ സമയവും സന്ദർഭവും സിദ്ധിക്കയില്ല. ആത്മജ്ഞാനി കാവ്യാലാപാദിയേയും വർജ്ജിച്ചേമതിയാവൂ* എന്നാണ് മഹാത്മാക്കളുടെമതം. അദ്ധ്യാത്മമാർഗ്ഗത്തിൽശ്രമിക്കുന്നവൻ 'മേധാവിയുംഊഹാപോഹവിചക്ഷണനും ആയിരിക്കണം' എന്ന് ശ്രീ ശങ്കരൻ ഒന്നാമതായിത്തന്നെ ഊന്നിപ്പറഞ്ഞിരിക്കുന്നു. അതുകൊണ്ടുമായില്ല 'ബ്രഹ്മസത്യം ജഗന്മിഥ്യ' എന്ന ആത്മാനാത്മവിവേകവും ശമാദിഷട്കവും ഐഹികപാരത്രികസുഖങ്ങളിൽ വൈരാഗ്യവും തീവ്രമായ മുമുക്ഷുത്വവും ഉൾപ്പെട്ട സാധനചതുഷ്ടയംഅവശ്യം സമ്പാദിക്കുകയുംവേണം. അവയെല്ലാം തികഞ്ഞവൻ മാത്രമാണ് ആത്മവിദ്യയ്ക്ക് അധികാരി. ആ അധികാരം സിദ്ധിച്ചവൻ സദ്ഗുരുവിനെ സമീപിച്ച് ശ്രവണം ചെയ്യുകയും ശ്രവണം ചെയ്ത കാര്യങ്ങൾ ശരിയായി മനനംചെയ്യുകയും തത്ത്വപരമായി നിദിധ്യാസനം പരിശീലിക്കുകയും ചെയ്യേണ്ടതുണ്ട്. ശമാദിഷട്കത്തിൻെറയും തീവ്രവൈരാഗ്യത്തിൻെറയും സമ്പത്തികൊണ്ട് ലോകവാസനയേയും ദേഹവാസനയേയും ഒടുവിൽ ശാസ്ത്ര വാസനയേയും നിശ്ശേഷംത്യജിച്ച് ആത്മധ്യാന നിരതനായിത്തീരണം. അഹങ്കാരമാണ് ആ മാർഗ്ഗത്തിലെ വലിയ ശത്രു. അതിൻെറ അംശമെങ്കിലും

* കാവ്യാലാപാംശ്ച വർജ്ജയേത് (പഞ്ചദശി)

അവശേഷിച്ചാൽ അനുഭൂതിയുണ്ടാകയേയില്ല അനുഭൂതി സിദ്ധിച്ചാൽ പിന്നെയും വിഷയവാസനകൾ അവന് സംസാരത്തിനു കാരണമായിത്തീരും. വാസനാക്ഷയം മൂലമുണ്ടാകുന്ന മനോനാശംകൊണ്ടേ ബ്രഹ്മജ്ഞാനാനുഭൂതി സുദൃഢമാകയുള്ളൂ. പിന്നത്തെ വലിയ ശത്രു പ്രമാദമാണ്. അതിൻെറ നിരോധത്തിന് നിരന്തരമായ ധ്യാനപരിശീലനം (അപ്രമാദം) ആണ് യതിയുടെ മുഖ്യകർത്തവ്യം. ദൃശ്യങ്ങളെ നിശ്ശേഷം ഗ്രഹിക്കാത്ത സമാധിപരിശീലനവും മൗനനിഷ്ഠയും ആത്മബോധത്തിനുശേഷവും ദീക്ഷിക്കുകയും വേണം. ദൃശ്യങ്ങളായ ദേഹാദി പ്രപഞ്ചങ്ങളെ നിശ്ശേഷം മറന്ന് കേവലജ്ഞാനമാത്രമായ ബ്രഹ്മഭാവത്തിൽ സ്ഥിതി ചെയ്യുകയാണ് നിർവ്വികല്പസമാധി. അതു സിദ്ധിച്ചവന്നു മാത്രമേ അപരോക്ഷമായ ബ്രഹ്മാനന്ദാനുഭൂതി കൈവരുകയുള്ളൂ. അതുവരെയാണ് വിവേകശക്തിയുടെ പ്രവർത്തനം, വിവേകംകൊണ്ട് സമ്യഗ്ജ്ഞാനംനേടി അല്പം പോലും ആത്മവിസ്മൃതി വരാതെ പ്രാരബ്ധം അനുഭവിച്ചുകൊണ്ട് ദേഹത്തോടുകൂടി സ്ഥിതിചെയ്യുന്ന അവസ്ഥയാണ് ജീവന്മുക്തി ആ വിധത്തിൽ ദേഹത്തേയും മറന്ന് ലൗകികമായ ഒരു വൃത്തിയേയും കാണാതെ ആത്മഭാവത്തിൽതന്നെ സ്ഥിതിചെയ്യുകയാണ്, വിദേഹമുക്തി. രണ്ടുപേരും ദേഹനാശത്തിനുശേഷം പൂർണ്ണബ്രഹ്മം തന്നെയായി പരിണമിക്കുന്നു. ജീവിച്ചിരിക്കുമ്പോൾതന്നെ മുക്തിപ്രാപിച്ചവർക്കേ ബ്രഹ്മഭാവം സിദ്ധിക്കൂ. ഇങ്ങനെ വിമുക്തനായിത്തീർന്ന ബ്രഹ്മജ്ഞാനിയുടെ ജീവിതചര്യകളേയും പരമാനന്ദാനുഭൂതിയേയും പ്രതിപാദിച്ചുകൊണ്ട് വിവേകചൂഡാമണി സമാപിക്കുന്നു.

അസതോ മാ സദ്ഗമയ
തമസോ മാ ജ്യോതിർഗ്ഗമയ
മൃത്യോർ മാ അമൃതം ഗമയ
ഓം ശാന്തി: ശാന്തി: ശാന്തി:

II

പ്രതിപാദനചാതുര്യം കൊണ്ട് കാവ്യമാധുര്യം തുളുമ്പുന്ന ഒരു വേദാന്ത ശാസ്ത്രസംഗ്രഹമാണ് വിവേകചൂഡാമണി. ദുർഗ്രഹമായ വേദാന്ത തത്വങ്ങളുടെ സമഞ്ജസമായ വിശദീകരണവൈഭവത്താൽ ആകൃഷ്ടനായിട്ടായിരിക്കണം ആരോ ഒരു മഹാത്മാവ് ഇതിലെ ചില പ്രധാന പദ്യങ്ങൾ ചേർത്ത് അദ്ധ്യാത്മോപനിഷത്ത് നിർമ്മിക്കാനിടയായത്. ഉപനിഷത്സാധാരണമായ പതിന്നാല് ചൂർണ്ണികകൾകൊണ്ട് നാരായണസ്വരൂപമായ ആത്മാവിനെ അവതരിപ്പിച്ചിട്ട് വിവേകചൂഡാമണിയിലെ 269 –ാമത്തെ '' അഹം മമേതി യോ ഭാവോ ദേഹാക്ഷാദാവനാത്മനി' എന്ന പദ്യം മുതൽ ഉപനിഷത്ത് ആരംഭിച്ചിരിക്കുന്നു. മൂന്നു പദ്യങ്ങൾ തുടർച്ചയായി ഉപനിഷന്മന്ത്രങ്ങളാക്കി, വലിയ വൃത്തത്തിലുള്ള പദ്യങ്ങളെല്ലാം ഉപേക്ഷിച്ചിരിക്കുകയാണ്. അനുഷ്ടുപ്പു വൃത്തം മാത്രമേ അതിൽ സ്വീകരിച്ചിട്ടുള്ളൂ. ചില പദ്യങ്ങളിൽ അല്പം ചില മാററങ്ങൾ വരുത്തിയിട്ടുണ്ട്. ചുരുക്കം ചില പദ്യങ്ങൾ പദക്രമം മാററിയും പൂർവോത്തരാർദ്ധങ്ങൾ മാററിമറിച്ചുമാണ് പ്രയോഗിച്ചിട്ടുള്ളത്. ആകെ 69 പദ്യങ്ങളാണ് ഉപനിഷന്മന്ത്രങ്ങൾ. അവയിൽ അൻപത്തഞ്ചോളം പദ്യം വിവേകചൂഡാമണിയിൽനിന്ന് തിരഞ്ഞെടുത്തുചേർത്തതാണ്. ബാക്കി 14 പദ്യം മാത്രമേ ഉപനിഷത്കാരൻെറ സ്വന്തമെന്നുപറയാനുള്ളൂ. വിവേകചൂഡാമണി പദ്യങ്ങൾ അങ്ങുമിങ്ങുംനിന്ന് ഉദ്ധരിച്ച്

അടുക്കിയതുകൊണ്ട് അവയുടെ ആനുപൂർവ്വി അത്ര സമജ്ഞസമായിട്ടില്ലെന്ന് പറയാതെ നിർവാഹമില്ല. വിവേകചൂഡാമണിയിലെ ശിഷ്യൻെറ അനുഭവകഥനം, ഉപനിഷത്ത് ആത്മലക്ഷണത്തിൽ ഉൾപ്പെടുത്തിയതിലും സന്ദർഭശുദ്ധി സംശയാവഹമാണ്.

ദശോപനിഷത്തുകൾക്കു പിൻപ്, ബ്രഹ്മസൂത്രം, ഭഗവദ്ഗീത, ഭാഗവതാദിപുരാണങ്ങൾ, ഋഭുഗീത ഇവയെ ആസ്പദമാക്കി പല ഉപനിഷത്തുകളും ഉണ്ടായിട്ടുണ്ട്. നൃസിംഹതാപിനി വരാഹോപനിഷത്ത്, അന്നപൂർണ്ണോപനിഷത്ത്, മഹാനാരായണോപനിഷത്ത്, മുതലായവ പലതും അങ്ങനെ നിർമ്മിക്കപ്പെട്ടവയാണ്. ഭഗവദ്ഗീതാപദ്യങ്ങൾ അതേപടി ഉദ്ധരിച്ചും പരാവർത്തനം ചെയ്തുമാണ് പല ഉപനിഷത്തുകളും ഉരുത്തിരിച്ചിട്ടുള്ളത്. അദ്ധ്യാത്മോപനിഷത്തിലെപ്പോലെ 'സകല നിബന്ധനാപഹരണ'മില്ലെങ്കിലും, ,,ന നിരോധോ നചോൽപത്തിർ ന ബദ്ധോ ന ചസാധകഃ ന മുമുക്ഷുർന്ന വൈമുക്ത ഇത്യേഷാ പരമാർത്ഥതാ'' എന്ന വിവേകചൂഡാമണി പദ്യവും അടുത്തുതന്നേ ,,ആപൂര്യമാണം അചലപ്രതിഷ്ഠം'' ഇത്യാദി ഗീതാപദ്യവും അവധൂതോപനിഷത്തിൽ കാണുന്നു. ''ശാന്തസംസാര കലനഃ കലാവാനപി നിഷ്കലഃ യസ്യ ചിത്തം വിനിശ്ചിന്തം സ ജീവൻമുക്ത ഉച്യതേ'' എന്ന വിവേകചൂഡാമണിയിലെ 431-ാം പദ്യം മഹോപനിഷത്തിലും ഉദ്ധരിച്ചു കാണുന്നു. ചില ഉപനിഷത്തുകളിൽ വിവേകചൂഡാമണി പദ്യങ്ങളുടെ കേവലവിവർത്തനങ്ങളും കാണുന്നുണ്ട്. ഭഗവത്പാദർ ദശോപനിഷന്മന്ത്രങ്ങൾ മാത്രമേ ഉപജീവിച്ചിട്ടുള്ളു. അവിടെയെല്ലാം ആ മന്ത്രങ്ങളുടെ ആദ്യഭാഗം ഉദ്ധരിച്ച് സ്വാഭിപ്രായത്തിൻെറ യുക്തിയുക്തത്വം സ്ഥാപിക്കയാണ് ചെയ്തിട്ടുള്ളത്. അദ്ധ്യാ

ത്മോപനിഷത്തിലെ ശ്രവണമനനനിദിദ്ധ്യാസനങ്ങളുടെ ആശാസ്യമായ ലക്ഷണംപോലും ആചാര്യൻ ഉദ്ധരിച്ചു കാണുന്നില്ല. ഇങ്ങനെനോക്കിയാൽ ഭഗവാൻ ശ്രീശങ്കരൻ ഉപനിഷന്മന്ത്രങ്ങരം വിവേകചൂഡാമണിയിൽ ചേർത്തതല്ലെന്ന് തീർത്തു പറയാം. ശിവരഹസ്യം എന്ന ഇതിഹാസത്തിലെ 44 അദ്ധ്യായങ്ങരം ഉരംക്കൊള്ളുന്ന ഋഭുഗീതയനുസരിച്ച് ഋഭുവും നിദാഘനുമായുള്ള സംവാദസ്വരൂപത്തിൽ തന്നെ രണ്ടുമൂന്ന് ഉപനിഷത്തുകരം കണ്ടിട്ടുണ്ട്. അവ ഋഭുഗീതയ്ക്കുശേഷമാണ് നിർമ്മിക്കപ്പെട്ടത് എന്ന് അനുമാനിക്കാവുന്നതാണ്. ഋഭുഗീതയിൽ ഒരിടത്ത് ആദിശങ്കരമതം പ്രസ്താവിച്ചിട്ടുണ്ട്. മാത്രവുമല്ല ഋഭുഗീത തന്നെയും വിവേകചൂഡാമണിയുടെ തോതുപിടിച്ച് ഗുരുശിഷ്യസംവാദരൂപത്തിൽ വളരെ വിസ്തരിച്ച് ബ്രഹ്മാനുസന്ധാനം പ്രധാനമാക്കി നിർമ്മിച്ച ഒരു അത്യുൽകൃഷ്ട വേദാന്തഗ്രന്ഥമാണ്. സംസ്കൃതത്തിലും തമിഴിലുമുണ്ടായിട്ടുള്ള പല വേദാന്തഗ്രന്ഥങ്ങരംക്കും വിവേകചൂഡാമണി മാർഗ്ഗദർശനം ചെയ്തിട്ടുണ്ടെന്ന് താരതമ്യപ്പെടുത്തിനോക്കിയാൽ വ്യക്തമാകും.

## III

ഞാൻ വായിച്ചിട്ടുള്ളവയിൽ, എനിക്ക് ഏററവും പ്രിയപ്പെട്ട വേദാന്തഗ്രന്ഥം ശ്രീ ശങ്കരന്റെ വിവേകചൂഡാമണിയാണ്. സദ്ഗുരു സന്നിധിയിലിരുന്ന് പഠിച്ചപ്പോരംതന്നെ ഇതൊന്നു മലയാളത്തിലാക്കിയാൽ കൊള്ളാമെന്ന മോഹമുണ്ടായി. പിന്നീട് വളരെക്കാലങ്ങരംക്കുശേഷം ആദ്ധ്യാത്മികമായ അഭ്യാസങ്ങളിൽ നിരന്തരമായി ഏർപ്പെട്ടപ്പോരം ഈ ഗ്രന്ഥപാരായണം എനിക്കു കൂടുതൽ സഹായമായിത്തീർന്നു. അക്കാല

ത്ത് തിരുവനന്തപുരത്തുനിന്ന് ശ്രീ. ആർ.രാമചന്ദ്ര ൻനായർ I. A.S. ൻെറ നേതൃത്വത്തിൽ പുറപ്പെട്ട 'ജ്ഞാനദീപം' എന്ന മാസികയ്ക്ക് അയച്ചുകൊടുക്കാമെന്നുകരുതി തർജ്ജമചെയ്യുവാൻ തുടങ്ങി. അതിൽ കുറെഭാഗം അയച്ചുകൊടുത്തെങ്കിലും അവിടെ കിട്ടുന്നതിനുമുൻപ് ആ മാസികയുടെ പ്രവർത്തനം നിലച്ചുപോയി. ഇതിനു മലയാളത്തിലുണ്ടായിട്ടുള്ള പല വ്യാഖ്യാനങ്ങളും കാര്യം മനസ്സിലാക്കാൻ ഉപകരിക്കുമെങ്കിലും കാവ്യഭംഗി ആസ്വദിക്കുവാൻ പററുന്നവയല്ലല്ലോ. കേരളീയരിൽ പ്രഥമഗണനീയനായ ആ ഭഗവാൻെറ, സ്വതന്ത്രകൃതികളിൽ ഉത്തമമായ ഈ വേദാന്തഗ്രന്ഥം മലയാളപദ്യത്തിൽതന്നെ വിവർത്തനം ചെയ്യണമെന്ന ഒരു അത്യാഗ്രഹം മുമ്പുതന്നെ പ്രബലമായിരുന്നു. പലവ്യാഖ്യാനങ്ങളിലും മൂലശ്ലോകങ്ങരം സങ്കല്പിക്കുവാൻ പോലും പാടില്ലാത്തവണ്ണം വൃത്തഭംഗത്തോടുകൂടിയാണ് പ്രസിദ്ധീകരിക്കപ്പെട്ടത്. സർവ്വജ്ഞനായ ആചാര്യന്—വശ്യവചസ്സായ ആ മഹാകവിക്ക് — ശബ്ദങ്ങളുടെയും ഛന്ദസ്സുകളുടെയും എല്ലാം ആത്മാവായ ആ അഷ്ടൈശ്വര്യസമ്പന്നന് വൃത്തഭംഗം ഉണ്ടാകാൻ സാദ്ധ്യമല്ല; പ്രത്യേകിച്ചും മാത്രാവൃത്തങ്ങളിൽ. വൃത്തഭംഗം സംഭവിച്ചിരിക്കുന്നത് മാത്രാവൃത്തങ്ങളിലാണുതാനും.

97—ാം പദ്യത്തിൻെറ ഉത്തരാർദ്ധം മിക്ക വ്യാഖ്യാനങ്ങളിലും 'സ്വയമേവവൃത്തി ഭേദാദ്വികൃതി ഭേദാത് സുവർണ്ണ സലിലാദിവത്''എന്നുംകാണുന്നു. തിയോസഫിക്കൽ സൊസൈററിയുടെ പ്രസിദ്ധീകരണത്തിൽ നാലാം പാദം—''വികൃതിഭേദാത് സുവർണ്ണ സലിലവത്'' എന്ന് മാററിയിരിക്കുന്നു. അവിടെയുമുണ്ട് വൃത്തഭംഗം. ''സ്വയമേവ വൃത്തിഭേദാത് സുവർണ്ണസലിലാദിവദ്വികൃതിഭേദാത് ''എന്ന വൃത്തഭംഗമില്ലാത്ത

പാഠം മലയാളവ്യാഖ്യാതാക്കളൊരും സ്വീകരിച്ചിട്ടുമില്ല. 101 –ാം പദ്യത്തിന്റെ പൂർവാർദ്ധമായ ''കർത്താദി ഭാവം പ്രതിപദ്യരാജതേ– യത്ര സ്വയം ഭാതിഹ്യയം പരാത്മാ''എന്നതിൽ രാജതേ – ഭാതി എന്ന ഒരേ അർത്ഥത്തിലുള്ള രണ്ടു ക്രിയകളും ചേർത്ത് അന്വയിക്കാൻ വിഷമമാണ്. ഉത്തരാർദ്ധത്തോട് യോജിപ്പിക്കാനും പ്രയാസമുണ്ട്. 'സ്വയംഭാതിഹ്യയം' എന്നുള്ളിടത്ത് വൃത്തഭംഗവും സംഭവിച്ചിരിക്കുന്നു. അതുകൊണ്ട് യത്ര സ്വയം ജ്യോതിരയം പരാത്മാ, എന്ന പാഠം കൂടുതൽ അർത്ഥയുക്തവും വൃത്തഭംഗരഹിതവുമാകയാൽ അതാണ് ഇതിൽ സ്വീകരിച്ചത്. സ്വയംഭാതിഹ്യയം' എന്ന വൃത്തഭംഗവും അന്വയക്ലേശവുമുള്ള ആ പാഠമാണ് തിയോസഫിക്കൽ സൊസൈററിയുടെ പ്രസിദ്ധീകരണത്തിലും സ്വീകരിച്ചു കാണുന്നത്, 149–ാം പദ്യത്തിന് ആഗമാനന്ദസ്വാമികളുടെ'ധാതുഃ പ്രസാദേന സിതേന മഞ്ജുനാ എന്നതിനുപകരം തിയോസഫിക്കൽ സൊസൈററിയുടെ ''ശിതേന'' എന്ന പാഠമാണ് കുറെക്കൂടി സമഞ്ജസമായി തോന്നിയത്. ധാതുഃപ്രസാദേന എന്നുള്ളതിന് യോഗപ്രസാദത്തേക്കാരം ഈശ്വരപ്രസാദമെന്ന ആഗമാനന്ദ വ്യാഖ്യാനമാണ് സ്വീകാര്യമായത്. 153–ാം പദ്യമായ ''പഞ്ചാനാമപി കോശാ, നാമപവാദേ വിഭാത്യയം ശുദ്ധഃ'' എന്ന് യതിഭംഗത്തോടുകൂടിയാണ് മിക്കപ്രസിദ്ധീകരണങ്ങളിലും. അത്'''പഞ്ചാനാം കോശാനാമപവാദേ സതി വിഭാത്യയം ശുദ്ധഃ'' എന്ന ഒരു പാഠം യതിഭംഗം കൂടാതെ ഞാൻ കണ്ടിട്ടുണ്ട്. അടുത്തപദ്യത്തിലും യതിഭംഗം വരുത്തിയിരിക്കുന്നു. ''തേനൈവാനന്ദീ ഭവ –തി സ്വം വിജ്ഞായ സച്ചിദാനന്ദം''അവിടെ ''തേനാനന്ദീ ഭവതി– സ്വം വിജ്ഞായൈവ സച്ചിദാനന്ദം ''എന്ന പാഠത്തിൽ യതിഭംഗം ഇല്ലതാനും, അതാരും സ്വീകരി

ച്ചുകാണിന്നില്ല, 168–ാം പദ്യത്തിൽ നാലാംവരിയിൽ ''മനോമയാഗ്നിർ വഹതിപ്രപഞ്ചം'' എന്നുള്ളതിന് ''മനോമയാഗ്നിർ ദഹതിപ്രപഞ്ചം'' എന്ന പാഠമാണ് തിയോസഫിക്കൽ സൊസൈററിക്കാരുടെ പ്രസിദ്ധീകരണത്തിൽ കാണുന്നത്. അതിൽ വഹതിപ്രപഞ്ചമെന്നുള്ളതാണ് സാർത്ഥകമെന്നു തോന്നിയതുകൊണ്ട് ആ പാഠമാണ് ഞാനവലംബിച്ചത്. 228–ാം പദ്യത്തിൻെറ നാലാം പാദം 'സമ്യക്പരമാർത്ഥതത്വബോധ ദശായാം''എന്നു വൃത്തഭംഗം വരുത്തിയാണ് മലയാള വ്യാഖ്യാനങ്ങളിൽ കാണുന്നത്. തിയോസഫിക്കൽ സൊസൈററിയുടെ പ്രസിദ്ധീകരണത്തിൽ ''സമ്യക്പരമാർത്ഥ തത്വബോധേ ഹി'' എന്നവൃത്തഭംഗമില്ലാത്ത പാഠം കാണുന്നു. 'തത്വബോധവിധൗ' എന്ന കേരളീയപാഠവും വൃത്തഭംഗമില്ലാത്തതും കൂടുതൽ അർത്ഥയുക്തവുമാണ്. 557–ാം പദ്യത്തിൽ ''യത്രകപാപി വിശീർണ്ണം സത്പർണ്ണമിവ തരോർവപുഃ പതതാത്'' എന്ന പൂർവാർദ്ധത്തിലും അർത്ഥവൈകല്യമില്ലെങ്കിലും വൃത്തഭംഗം വന്നിട്ടുണ്ട്. 'യത്രകപാപിവിശീർണ്ണം പതതാത് തരുപർണ്ണവദ് വപുസ്തസ്യ' എന്ന വൃത്തഭംഗമില്ലാത്തതും കൂടുതൽ അർത്ഥാനുഗുണവും ആയ ഒരു പാഠം കണ്ടിട്ടുണ്ട്. ഈ വൃത്തഭംഗങ്ങൾ ഒന്നും ആചാര്യകൃതമല്ല. കാലപ്പഴക്കം കൊണ്ടു വന്നുചേർന്ന ലേഖകപ്രമാദമായിരിക്കാനേ തരമുള്ളു. വൃത്തഭംഗത്തിൽ വൈഷമ്യം തോന്നുന്നവർക്ക് ഈ പാഠഭാഗം സ്വീകാര്യമെങ്കിൽ സ്വീകരിക്കട്ടെ. വൃത്തഭംഗമില്ലാത്ത പാഠങ്ങളോടുകൂടിയ ഒരു കൈയെഴുത്തുപ്രതി എൻെറ ഗുരുസന്നിധിയിൽ ഉണ്ടായിരുന്നു. അതെനിക്ക് കിട്ടിയിട്ടില്ല. വേട്ടാളൻ (വേട്ടാവെളിയൻ) കൊണ്ടുവയ്ക്കുന്ന പുഴു വേട്ടാളനെ ധ്യാനിച്ചു വേട്ടാ

ളനായി തീരുന്നുഎന്നുള്ളഅശാസ്ത്രീയമായ വേദാന്ത സങ്കേതം ആചാര്യർ സ്വീകരിച്ചിട്ടില്ല. എന്നാൽ മുട്ട പൊട്ടി പുറപ്പെടുന്ന പുഴു ധ്യാനംകൊണ്ട് ഭ്രമരമായിത്തീരുന്നു എന്ന ശാസ്ത്രീയമായ ഉദാഹരണമാണ് ആചാര്യർ സ്വീകരിച്ചിരിക്കുന്നത്. ഒരുകാര്യം കൂടി എടുത്തു പറയണമെന്നു തോന്നുന്നു. പൂർവസങ്കേതങ്ങളെ അവലംബിക്കാത്ത പുതുമയുള്ള ആചാര്യന്റെ ഉപമകളും ദൃഷ്ടാന്തങ്ങളും രൂപകങ്ങളും ശ്രീബുദ്ധന്റെ ധർമ്മപദത്തിലെ ഉപമാദികളോട് ഒപ്പം സ്വതന്ത്രവും മഹനീയവുമായി കാണുന്നു,

കലയും ശാസ്ത്രവും ഇത്രസമരസമായിഇണങ്ങിച്ചേർന്നിട്ടുള്ള ഒരു ഗ്രന്ഥം ദുർല്ലഭമാണ്. ആ സാമരസ്യത്തിന്, കോട്ടം വരാതിരിക്കാൻ ഞാൻ കഴിയുന്നതും ശ്രമിച്ചിട്ടുണ്ട്. ഈ വിവർത്തനം പൂർത്തിയാക്കിയിട്ട് പത്തുവർഷത്തിലധികം കഴിഞ്ഞു. വീണ്ടും വീണ്ടും പരിശോധിച്ച് പല മാററങ്ങളും വരുത്തിയിട്ടുണ്ട്. ആദ്യമായിചേർത്തിരിക്കുന്ന ശ്രീശങ്കരാചാര്യ ബ്രഹ്മം എന്ന കവിത ശ്രീ നാഗവള്ളി ആർ. എസ്. കുറുപ്പിന്റെ അനിഷേദ്ധ്യമായ പ്രേരണകൊണ്ടെഴുതിച്ചേർത്തതാണ്. ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിലും അദ്ദേഹത്തിൽ നിന്നും സിദ്ധിച്ച പ്രോത്സാഹനത്തിന് ഞാൻ ഹൃദയംഗമമായി നന്ദി പറഞ്ഞുകൊള്ളുന്നു. ഇതിന് സമുചിതമായ ഒരു ടിപ്പണി എഴുതി പ്രസാധനം ചെയ്യുവാൻ ആത്മാർത്ഥമായി പരിശ്രമിക്കുകയും ഗവൺമെൻറിന്റെ ധനസഹായത്തിനുവേണ്ടി എഴുതി അയയ്ക്കുകയും ചെയ്തു സഹായിച്ച ബ്രഹ്മശ്രീ എൽ. ശ്രീധരൻ നമ്പൂതിരിയോട് എനിയ്ക്കുള്ള കൃതജ്ഞത അവാച്യമാണ്. സമുചിതവും സാരഗർഭവും പ്രൗഢവുമായ ഒരു അവതാരി

കകൊണ്ടു് ഈ ഗ്രന്ഥത്തെ അലങ്കരിച്ച പണ്ഡിതവരേണ്യനായ ശ്രീ. എൻ. വി. കൃഷ്ണവാര്യർ അവർകളോടു എനിക്കുള്ള നിസ്സീമമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തട്ടെ. ഇത്ര സൂക്ഷ്മമായി ഇതിന്റെ മുദ്രണ കൃത്യം നിർവ്വഹിച്ച മിനർവ്വാപ്രസ്സ് ഉടമസ്ഥനും കവർപേജും ബ്ലോക്കും അടിച്ചുതന്ന എസ്സ്. ബി. പ്രസ്സ് ഉടമസ്ഥനും യഥാർഹമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ഗ്രന്ഥകർത്താവ്

# വിവേകചൂഡാമണി

## ഭാഷാഗാനം (കേക)

വേദാന്തസിദ്ധാന്തങ്ങളേതിനും കാതലായും
വേദിപ്പാനൊന്നുകൊണ്ടുമേവർക്കുമാവാതായും
ഗോവിന്ദനായ പരമാനന്ദനാ സദ്ഗുരു
പാദരേണുസദാപി ഞാൻ സാദരം നമിക്കുന്നു 1

ദുർല്ലഭം മർത്ത്യജൻമം ജന്തുക്കൾക്ക,തിലേറെ
ദുർല്ലഭം പുരുഷത്വം, വിപ്രത്വമതിനേക്കാൾ
വൈദികധർമ്മം ചെയ്‌വാൻ കൈതവമററ നിഷ്ഠ
കൈവരാൻ ഞെരുക്കം താൻ, വൈദുഷ്യമതിൽപരം
വിശേഷാച്ഛാത്മാനാത്മ വിവേകം *സ്വാനുഭവം
വിശുദ്ധബ്രഹ്മമായിവസിക്ക മോക്ഷപ്രാപ്തി
ആയിരം കോടിജന്മമാർജ്ജിച്ച പുണ്യംകൂടാ—
താവകനാലും നേടാനാവതില്ലാർക്കും നൂനം 2

മർത്ത്യത്വം മുമുക്ഷുത്വം ബ്രഹ്മജ്ഞ*സംശ്രയമീ
സിദ്ധികൾ സുദുർല്ലഭമീശാനുഗ്രഹഫലം 3

എങ്ങേട്ടോ മർത്ത്യജന്മം ദുർല്ലഭം ലഭിച്ചാണായ്
വന്നിട്ടും വേദക്കടലക്കരകടന്നിട്ടും
മുക്തിക്കുയത്നിക്കാത്ത മൂഢൻതാനാത്മഹന്താ;
മിഥ്യയെ സ്വീകരിച്ചു ഹത്യതന്നെത്താൻചെയ്‌വൂ 4

ആ നരജന്മ,മതിദുർല്ലഭം ലഭിച്ചതി,—
ലാണായിത്തന്നെവന്നു ജാതനായെന്നാകിലും
ആരുതാനവനേക്കാൾ മൂഢാത്മാ,വാത്മകാര്യ—
മോരാതെപ്രമത്തനായ് തീരുന്നോനാരായാലും? 5

---

* ശരീയായ അനുഭൂതി

* ബ്രഹ്മജ്ഞനെ ആശ്രയിക്കൽ എന്നും ബ്രഹ്മജ്ഞാനിക്ക് സംരക്ഷണംനൽകുക എന്നും വ്യാഖ്യാനം കാണുന്നു.

### മോക്ഷോപായം

ദേവർക്കായ്ഹോമിക്കട്ടെ ശാസ്ത്രങ്ങൾ പഠിക്കട്ടെ
തേവരെസ്സേവിക്കട്ടെ ചെയ്യട്ടെ സൽക്കർമ്മങ്ങൾ
ആത്മാവദ്വയമെന്ന വാസ്തവബോധംവരാ-
താർക്കുമേ മുക്തിയില്ലൊരായിരം*കല്പം കൊണ്ടും 6

വിത്തത്താല*മൃതത്വം സിദ്ധിക്കയില്ലെന്നായി
വ്യക്തമാക്കുന്നൂ വേദസൂക്തമെന്നതുമൂലം
കൈവല്യമൊരുനാളും കർമ്മത്താലൊരുവനും
കൈവരികയില്ലെന്ന കാര്യവും സ്പഷ്ടമല്ലോ 7

അതിനാൽ മുക്തിക്കായി വിഷയസൗഖ്യങ്ങളിൽ
കൊതികൈവെടിഞ്ഞു സന്മതിയായ് മഹാത്മാവാം
ഗുരുവിന്നരികിൽ ചെന്നരിയോരുപദേശം
പരിചിൽ ഗ്രഹിച്ചതിൻ പരമലക്ഷ്യാർത്ഥത്തിൽ
സ്ഥിരമായുറപ്പിച്ച കരളാർന്നനാരതം
പെരികെശ്രമിക്കേണമറിവുള്ളവനായാൽ 8

'സർവാത്മാതാനെന്നുള്ള' സമ്യഗ്ദൃഷ്ടിനിഷ്ഠയാൽ
'സർവ്വസങ്കല്പന്യാസം' യോഗാരൂഢത്വം നേടി
സംസാരസമുദ്രത്തിൽ മഗ്നമാം സ്വാത്മാവിനെ-
ത്തന്നെത്താനുദ്ധരിക്കാൻ സന്നദ്ധനായേപറ്റൂ 9

ധീരരായാത്മാഭ്യാസകാര്യത്തിനാരംഭിക്കും
സാരജ്ഞരതിഘോരസംസാരബന്ധമെല്ലാം
വേരറവെട്ടി മുക്തിനേടുവാൻ കർമ്മങ്ങളെ-
യാകവേ സംന്യസിച്ചിട്ടാവതും യത്നിക്കേണം 10

### മാർഗ്ഗം

കർമ്മങ്ങൾ ചിത്തത്തിന്റെ നിർമ്മലതയ്ക്കുമാത്രം
ബ്രഹ്മജ്ഞാനത്തിന്നവ പര്യാപ്തമാകുന്നീല
വിചാരം കൊണ്ടേ വരൂ വിശദം ബ്രഹ്മജ്ഞാനം
വരുകില്ലതു കോടിക്കണക്കു കർമ്മത്താലും 11

ഭ്രമത്താൽ വൻപാമ്പെന്നു നിനച്ചു വന്നുചേർന്ന
ഭയത്തിൻ ദുഃഖഭാരമശേഷം നശിപ്പിക്കാൻ

---

*കല്പം— അനേകായിരം വർഷം (ബ്രഹ്മാവിന്റെ ഒരു പകൽ)
*അമൃതത്വം – ബ്രഹ്മഭാവം—മോക്ഷം

കയറാണതെന്നുള്ള പരമാർത്ഥവിജ്ഞാനം
വഴിയാംവണ്ണം ചെയ്യും വിചാരംകൊണ്ടേ വരു 12

സത്തമസൂക്തിക്കൊത്ത യുക്തമാം വിചാരത്താൽ
സത്യാർത്ഥസുനിശ്ചയം സിദ്ധമാമതല്ലാതെ
നിത്യമായ് സ്നാനംകൊണ്ടോ,കൃത്യമായ്ദാനംകൊണ്ടോ
സിദ്ധിക്കാ പ്രാണായാമലക്ഷോപലക്ഷംകൊണ്ടോ 13

അധികാരിയെത്തന്നെയത്യന്തമാലംബിച്ചു
നിലകൊണ്ടീടുന്നിതേ ഫലസിദ്ധിയാം മുക്തി;
ദേശകാലാദികളാമേതുപായവും മുക്തി=
നേടുവാൻ തുണയായിച്ചേരുമെന്നതേയുള്ളൂ 14

അതിനാലാത്മതത്ത്വമറിയാനാശിക്കുന്ന—
മതിമാൻ കരുണയ്ക്കു വരുണാലയമായും
പരബ്രഹ്മജ്ഞനായുമിരിക്കും ഗുരുവിനെ
പരിചിൽ സമീപിച്ചു വിചാരം ചെയ്തീടണം 15

## അധികാരി

മേധാശക്തിയും ശാസ്ത്രമാർഗ്ഗത്തിൽവൈദുഷ്യവു—
മൂഹാപോഹാദികളിലുത്തമ വൈദഗ്ധ്യവും
ഓതിയോരാലക്ഷണമൊക്കെയും തികഞ്ഞോരു
പൂരുഷനാത്മവിദ്യ ബോധിക്കാനധികാരി 16

സദസദ്വിവേകിയായ് വിഷയവിരക്തനായ്
ശമാദിയാദയോരാറുഗുണവും തികഞ്ഞോനാം
മുമുക്ഷുവത്രേ ബ്രഹ്മജിജ്ഞാസയ്ക്കർഹനായി
ബ്ഭവിക്കുന്നവനെന്നാണഭിജ്ഞർക്കഭിപ്രായം 17

## സാധനചതുഷ്ടയം

യാതൊന്നുണ്ടായാൽ മാത്രംസാധിക്കാംബ്രഹ്മനിഷ്ഠ
യാതൊന്നില്ലായ്കിലതു സാധിക്കാവതേയല്ല
ആയൊന്നുതാനിവിടെ സാധനസമ്പത്തതും
നാലെണ്ണമുണ്ടെന്നത്രേ പണ്ഡിതർ പറയുന്നു 18

ആദ്യമായ് നിത്യാനിത്യ വിവേകമനന്തര–
മൈഹികപാരത്രിക ഫലഭോഗവൈരാഗ്യം
ശമാദിഗുണമാറിൻ സമ്പത്തി മൂന്നാമതും
ചതുർത്ഥം മുമുക്ഷുത്വമിവതാൻ സാധനങ്ങൾ 19

ബ്രഹ്മംതാൻ സത്യമെന്നും ജഗത്തുമിഥ്യയെന്നും
നിർണ്ണയം നിത്യാനിത്യവിവേകമായീടുന്നു 20

സ്വദേഹം തൊട്ടാബ്രഹ്മദേവന്റെ ദേഹംവരെ–
യ്ക്കനിത്യമായ ഭോഗപദാർത്ഥമൊന്നുപോലും
കാണുകകേൾക്കമുൻപാം കാര്യമൊക്കെയും ദൂരെ–
ക്കൈവിടാനുണ്ടാമിച്ഛവൈരാഗ്യമായീടുന്നു 21

ദോഷംതാൻ വീണ്ടുംവീണ്ടും ദർശിച്ചു വിഷയത്തിൻ
ജാലത്തിൽനിന്നെത്രയും വിരക്തിവന്നചിത്തം
സ്വലക്ഷ്യത്തിങ്കൽത്തന്നെ സ്ഥിരമായ് സ്ഥിതിചെയ്യു–
മവസ്ഥയാതൊന്നതേ,ശമമെന്നോതീടുന്നു 22

ഇന്ദ്രിയവർഗ്ഗം രണ്ടും വിഷയങ്ങളിൽനിന്നു
പിന്മാററി സ്വസ്ഥാനത്തായ് സ്ഥാപിക്കദമമല്ലോ
മനസ്സിൻ വൃത്തിബാഹ്യവിഷയങ്ങളിൽ പായാ–
തടങ്ങും സ്ഥിതിയുപരതിയാമത്യുത്തമം. 23

ചിന്തയോ വിലാപമോ ചെററുമേബാധിക്കാതെ
യെന്തുമാതിരിദുഃഖമെത്ര താൻ വന്നെന്നാലും
ഒഴിവാക്കുവാനൊരു വഴിയും നിനയ്ക്കാതെ
മുഴുവൻ സഹിക്കതാൻ തിതിക്ഷയെന്നോതുന്നു. 24

സത്തുക്കൾ കഥിക്കുന്നിതെമ്മട്ടാവുകിൽ ബ്രഹ്മ–
വസ്തുവിൻപരിജ്ഞാനം സിദ്ധമാമമ്മട്ടിൽ താൻ
സദ്ഗുരുവചനവും സത്തമശാസ്ത്രോക്തിയും
സത്യമെന്നുള്ള ബുദ്ധിനിശ്ചയം ശ്രദ്ധയെന്നായ് 25
സർവദാതൻ ബുദ്ധിയെസംശുദ്ധ ബ്രഹ്മംതന്നിൽ
സർവഥാ സുസ്ഥിരമായ് സംസ്ഥാപിക്കുകയത്രേ

സത്തമം സമാധാനം, ചിത്തത്തെവിഷയത്തിൻ
ഭുക്തിയാൽ പ്രീണിപ്പിച്ചു ലാളിച്ചീടുകയല്ല. 26

അഹങ്കാരാദിയായിശ്ശരീരം വരെയോരോ
വകയായജ്ഞാനത്താൽ പ്രകല്പിച്ചെഴും ബന്ധം
ഒക്കെയും സ്വസ്വരൂപ ജ്ഞാനത്താൽ വിച്ഛേദിച്ചു
മുക്തിയേ നേടാനുണ്ടാമിച്ഛതാൻ മുമുക്ഷുത്വം 27

മന്ദയോ മധ്യമയോ മാത്രമായ് മുമുക്ഷുത
വന്നാലും, വൈരാഗ്യവും ശമാദിഗുണമാറും
ഗുരുവിൻപ്രസാദവും സിദ്ധിച്ചാൽ വർദ്ധിതയായ്
ത്വരിതം വിമുക്തിയെ പ്രസവിച്ചീടും നൂനം 28

അരിയ വൈരാഗ്യവും ശരിക്കുമോക്ഷേച്ഛയും
പെരികെത്തീവ്രമായിത്തീരുവതേതൊരാളെക്കോ
അവന്നേശമാദികളർത്ഥവത്തുകളായും
ഫലവത്തുകളായും ഭവിച്ചീടുകയുള്ളൂ. 29

മുമുക്ഷാവിരക്തികളെക്കെടുതാൻ മാന്ദ്യമങ്ങാ—
ശമാദി വെറും തോന്നൽ മരുവിൽ നീരംപോലെ 30

മുക്തികാരണങ്ങളിൽ മുഖ്യസാധനം ഭക്തി;
ഭക്തിയോ സ്വസ്വരൂപം സന്തതം ധ്യാനിക്കതാൻ;
മറ്റൊരുകൂട്ടർ വദിച്ചീടുന്നു സ്വാത്മാവിന്റെ
തത്ത്വത്തിൻനിരന്തരചിന്തനം ഭക്തിയെന്നായ്. 31

## ഗുരുസമീപനം (കാകളി)

ഇച്ചൊന്ന സാധനമൊക്കെത്തികഞ്ഞാത്മ
തത്ത്വംഗ്രഹിക്കുവാനാഗ്രഹിക്കുന്നവൻ
ആരിൽനിന്നോ ബന്ധമോക്ഷണം, പ്രാജ്ഞനാ—
മാഗുരുതന്നുടെ സന്നിധി പൂകണം 32

വേദജ്ഞനായ് ബ്രഹ്മവിത്തമനായ് കാമ—
ലേശമേശാത്തവനായ് പാപശൂന്യനായ്

ഇന്ധനം തീർന്നൊരുവഹ്നിപോൽ ബ്രഹ്മത്തി–
ലന്തരമെന്യേ ലയിച്ചതി ശാന്തനായ്
കാരണമില്ലാതെഴും കരുണയ്ക്കൊരു
വാരിധിയായ് ഭവ താപമകററുവാൻ
സാദരം വന്നുനമിക്കും സുജനത്തി–
നാകവേ ബന്ധുവായ് വാഴുന്നവൻ ഗുരു 33

ആ ഗുരുദേവനെബ്ഭക്തി പുരസ്സര–
മാനമിച്ചും സേവചെയ്തും വിനീതനായ്
ആരാധനത്താൽ പ്രസന്നനാക്കിച്ചെന്നു
ചോദിച്ചിടേണം തനിക്കറിയേണ്ടവ 34

സ്വാമിൻ, കരുണക്കടലേ, നമിക്കുന്ന
മാനവൻമാർക്കുററ ബന്ധുവാം സദ്ഗുരോ
വീണുകൂപ്പുന്നു ഞാൻ സംസാരസിന്ധുവിൽ
വീണുതാണീടുമെന്നെക്കരയേററണേ,
കാരുണ്യപീയൂഷ വർഷം പൊഴിയുന്ന
നേരുററവാർമിഴിക്കോണുഴിഞ്ഞിപ്പോഴേ. 35

ഒട്ടുമടങ്ങാത്ത ദുഷ്ടസംസാരവൻ–
കാട്ടുതീയിൽപെട്ടുചുട്ടുപഴുത്തു ഞാൻ
രൂഷ്ടദുർഭാഗ്യക്കൊടുംകാററടിയേററു
പട്ടംപറന്നു ഭയാകുലനായിനിൻ
പൊൽത്താരടിയിൽ പതിച്ചേനടിയനെ
കാത്തരുളേണമേ മൃത്യുവിൽനിന്നുനീ
പോററുവാനാളായ് ശരണം ഗമിക്കുവാൻ
മറെറാരാളെയുമറിയുന്നതില്ലഞാൻ. 36

ഘോരഭവാബ്ധി സ്വയംകടന്നോരന്യ
ലോകരെക്കൂലിയോരാതെ കടത്തുവോർ
ലോകഹിതംകരരായ്വസന്തോപമം
വാഴ്വൂമഹാത്മാക്കളം സത്തുക്കളം ശാന്തരായ് 37

അന്യദുഃഖങ്ങളകററാൻ പ്രവണത
ധന്യം മഹാത്മാക്കൾ തൻസ്വഭാവംസ്വയം
രക്ഷിക്കയല്ലേ സ്വയമീസുധാകര–
നർക്കോഗ്രദീപ്തിയാൽ തപ്തയാമുർവിയെ 38

സച്ചിദാനന്ദരസസ്വാനുഭൂതിയോ–
ടൊത്തുകലർന്നുതണുത്തതിശുദ്ധമായ്
കർണ്ണസുഖപ്രദം നിൻതിരുവാങ്മയ
പൂർണ്ണകുംഭത്തിൽനിന്നൂർന്നൊഴുകീടുന്ന
വാക്യാമൃതംതന്നിൽ മുക്കിത്തണുപ്പിച്ചു
കാക്കേണമെന്നെക്കരുണാജലനിധേ
വെന്തുനീറുന്നുഞാൻ സംസാരസന്താപ
വൻദാവപാവകജ്വാലാവലികളാൽ
ധന്യരത്രേനിൻ കടാക്ഷാഞ്ചലച്ചെറു
മിന്നലിൻ പാത്രമായ് നീകൈവരിക്കുമ്പോൾ 39

എങ്ങനെഞാൻ കടക്കേണമീസംസാര–
വൻകടലെന്തേഗതിയെന്തുപായവും?
ഒന്നുമേതെല്ലുമറിയുന്നതില്ലഞാ–
നെന്നെനീ കാരുണ്യമാർന്നുകാത്തീടണം
നാഥാ കനിഞ്ഞെന്റെ സംസാരദുഃഖങ്ങ–
ളാകെയവിടുന്നു തീർത്തരുളേണമേ 40

അമ്മട്ടുചൊല്ലിയ ഭയമർത്ഥിക്കുമാ
സംസൃതിക്കാട്ടുതീ ജ്വാലയാലാർത്തനെ
കാരുണ്യനീര മൂറുന്നകണ്ണാൽ പാർത്തു
പാരാതഭയമേകണം മഹാൻ ഗുരു. 41

പ്രാപ്തപാകൻ ശാന്തചിത്തൻ ശമാന്വിതൻ
മോക്ഷേച്ഛുചൊല്പടി സൂക്ഷ്മമായ് ചെയ്യുവോൻ
ആയവന്നാത്മവിത്താം ഗുരുചെയ്യണം
കാരുണ്യമാർന്നുതാൻ തത്ത്വോപദേശവും 42

വേണ്ടാഭയം ഭവാനില്ലൊരപായവു–
മുണ്ടുപായം ഭവസാഗരം താണ്ടുവാൻ
എവ്വഴിയക്കരെയേറിയതികളാ–
നൽവഴിതന്നെ നിനക്കു കാട്ടിത്തരാം. 43

ഉണ്ടൊരുപായമുൽക്കൃഷ്ടം ഭവ ഭയ–
മുൻമൂലനം ചെയ്‌വതായ്, അതുകൊണ്ടു നീ
സംസാരസാഗരം സന്തരണം ചെയ്തു
സംതൃപ്തനായിസ്സദാനന്ദമാർന്നിടും 44

വേദാന്ത വാക്യാർത്ഥ സദ്വിചാരത്തിനാൽ
ജാതമായീടു മാത്മജ്ഞാന മുത്തമം
ജ്ഞാനത്തിനാലുടൻ തന്നെ നിശേഷമായ്
നാശമടയുമീസംസാര ദുഃഖവും 45

ശ്രദ്ധയും ഭക്തിയും ധ്യാനവും യോഗവും
മുക്തിഹേതുക്കൾ മുമുക്ഷുവിന്നെന്നുതാൻ
മായമേലാത്ത മറപ്പൊരുൾ മന്ത്രങ്ങ–
ളാകെ യോതുന്നിതവയിലവസ്ഥിതി
സിദ്ധിക്കിൽ മുക്തനായീടുമവിദ്യയാൽ
കല്പിച്ചെഴും ദേഹബന്ധത്തിൽ നിന്നവൻ 46

അജ്ഞാനമൊന്നിനാൽ വന്നൂപരമാത്മ–
വസ്തുവാം നിൻകലനാത്മബന്ധം ദൃഢം
ബന്ധത്തിനാൽവന്നു സംസൃതി, യെങ്കിലു–
മന്തരാത്മാനാത്മ സദ്വിവേകത്തിനാൽ
പൊന്തിജ്വലിക്കും പ്രബോധമഹാഗ്നിയിൽ
വെന്തുപോം വേരൊടജ്ഞാനകാര്യം വനം 47

**ശിഷ്യൻപറഞ്ഞു:–**

സ്വാമിൻ കനിഞ്ഞൊന്നു കേൾക്കണേ ഞാനൊന്നു
സാദരം ചോദിച്ചുകൊള്ളട്ടെ സംശയം

ഉത്തരമായ് നിൻമുഖപദ്മമൂറുന്ന
നൽത്തേൻ,നുകർന്നാകിലീ ഞാൻ കൃതാർത്ഥനാം 48

എന്താണുബന്ധമിതെങ്ങനെ വന്നതാം
എങ്ങനെ നിൽക്കുവതെങ്ങനെ പോവതാം
ഏതുതാനിപ്പരമാത്മാവനാത്മാവു–
മേതാണവയെ വിവേചിപ്പതെങ്ങനെ? 49

## ശ്രീഗുരുവരുളിച്ചെയ്തു:–

നീ തന്നെ ധന്യൻ കൃതകൃത്യനാണു നീ
നീ നിൻെറ വംശവും പാവനമാക്കിയോൻ
എന്തെന്നാലവിദ്യാബന്ധമുക്തിയാൽ
ബ്രഹ്മമായ് തീരുവാനിച്ഛിച്ചിടുന്നു നീ 50

താതന്നൃണബന്ധമോചനത്തിന്നാത്മ–
ജാതർമുമ്പായിപ്പലരുമുണ്ടായിടും
തൻെറ ഭവബന്ധമോചനത്തിന്നുതാൻ–
തന്നെയല്ലാതെ മററാരുമുണ്ടായിടാ 51

മൂർദ്ധാവിൽവെച്ച ചുമടുമുൻപായതിൻ
ദുഃഖമൊഴിക്കുവാനന്യർക്കു സാധ്യമാം
തൻെറ പൈദാഹാദി ദു:ഖം ശമിക്കുവാൻ
താൻഭുജിക്കാതന്യരാർക്കെന്തു ചെയ്തിടാം? 52

പഥ്യാചരണവുമൗഷധ സേവയും
കൃത്യമായ് ചെയ്യുന്ന രോഗിക്കുകൈവരും
ആരോഗ്യസിദ്ധി,യവന്നുവേണ്ടീട്ടവ
യാരാനുമാചരിച്ചാൽ വരുകില്ലതാൻ 53

നേരേ നിജബോധചക്ഷുസ്സുകൊണ്ടുതാൻ
വേദിക്കണം വസ്തുവിൻ സ്വരൂപം സ്വയം
പണ്ഡിതനാലറിയിക്കപ്പെടാവത–
ല്ലുൺമയിൽ, ചന്ദ്രസ്വരൂപമാരാകിലും

തന്നുടെ കണ്ണിനാൽ താൻകണ്ടറിയണ-
മന്യരാലായതറിയിച്ചുകൂടുമോ? 54

അജ്ഞാനകാമകർമ്മാദിപാശങ്ങൾതൻ
കെല്പാർന്ന ബന്ധമറുത്തു മോചിക്കുവാൻ
ആരുതാൻശക്തനവനവനല്ലാതെ-
യായിരംകോടികല്പം ശ്രമം ചെയ്കിലും 55

യോഗമോ സാംഖ്യമോ കർമ്മമോ വിദ്യയോ
മോക്ഷമേകീടുവാൻ ശക്തങ്ങളല്ലതാൻ
ബ്രഹ്മവും സ്വാത്മാവുമൊന്നെന്ന വിജ്ഞാന-
മൊന്നിനാൽ മോക്ഷം വരും,വരില്ലന്യഥാ. 56

വീണതൻ ലാവണ്യവും തന്ത്രികൾക്കെഴും
വാദനത്തിന്നുപയുക്തസുഷ്ഠുത്വവും
യോഗ്യം പ്രജാരഞ്ജനത്തിന്നതൊന്നിനാൽ
യോഗ്യമോ സമ്രാട്പദത്തിനാവല്ലകി? 57

വാഗ്വൈഖരിയതും ശബ്ദപ്രവാഹവും
ശാസ്ത്രം പലതിലും വ്യാഖ്യാപടുത്വവും
വിദ്വത്വമീവകയൊക്കെ വിദ്വാൻമാർക്കു
ഭുക്തിക്കുതകിടും മുക്തിക്കുതകിടാ. 58

സ്വാത്മതത്ത്വം പരമജ്ഞാതമാവുകിൽ
ശാസ്ത്രാധ്യയനമേതും നിഷ്പ്രയോജനം
സ്വാത്മതത്ത്വംപരം വിജ്ഞാതമാവുകിൽ
ശാസ്ത്രാധ്യയനമേതും നിഷ്പ്രയോജനം. 59

ശബ്ദജാലങ്ങളാകെക്കൊടുങ്കാടുതാൻ
ചിത്തവിഭ്രാന്തിക്കുകാരണം, ആകയാൽ
തത്ത്വവിജ്ഞാനിയിൽ നിന്നറിയേണ്ടതാ-
ണെത്രയത്നിച്ചും നിജാത്മതത്ത്വം ദൃഢം. 60

അജ്ഞാനമെന്ന സർപ്പത്തിൻ കടിയേററു
പ്രജ്ഞയറേറാനു ബ്രഹ്മജ്ഞാനമൗഷധം
വേറുള്ള വേദശാസ്ത്രൗഷധ മന്ത്രങ്ങ-
ളേതൊന്നുകൊണ്ടുമെന്തുള്ളൂപ്രയോജനം? 61

സേവിച്ചിടാതെ മാറിടാ മരുന്നിൻെറ
പേരുപറഞ്ഞതുകൊണ്ടൊരു രോഗവും
ശുദ്ധാപരോക്ഷാനുഭൂതിയെന്യേ ബ്രഹ്മ-
ശബ്ദം ജപിക്കുകിൽ ബ്രഹ്മമായ് തീർന്നിടാ 62

ദൃശ്യങ്ങളെ വിലയം ചെയ്തിടാതെയും
നിത്യാത്മതത്വം സ്വയമറിയാതെയും
മുക്തിയെങ്ങുണ്ടാം;വെറും ബാഹ്യശബ്ദത്തി-
നുക്തിയെന്നല്ലാതൊരുഫലമെന്തുതാൻ? 63

ശത്രുനാശം വരുത്താതെയും സർവഭൂ-
ലക്ഷ്മിയെക്കൈയടക്കാതെയുമാരുമേ
രാജാവു ഞാനെന്നു ചൊൽകിലാവാക്കിനാൽ
രാജപദത്തിന്നവകാശിയായിടാ. 64

വിശ്വാസ്യനായ വിജ്ഞാനിതൻ വാക്കിനാൽ
നിശ്ചിതം സ്ഥാനംകുഴിക്കണം പിന്നെയും
മേൽക്കല്ലുതൊട്ടവ പൊക്കീട്ടെടുക്കണം
കൈക്കലാക്കാംനിധി നീക്കമില്ലായതിൽ
ഉദ്ഗമിക്കെന്നുരചെയ്കിൽ പുറത്തേക്ക
നിർഗ്ഗമിക്കില്ല നിക്ഷേപമാവാക്കിനാൽ.
അമ്മട്ടുതാൻ ബ്രഹ്മവിത്തുപദേശിച്ച
നൻമൊഴിതൻമനനംധ്യാനമാദികം
വേണ്ടപോൽചെയ്കിൽ മായാകാര്യഗർത്തത്തി-
ലാണ്ടുമറഞ്ഞുചമഞ്ഞൊരമലമാം
സ്വാത്മതത്വാഖ്യമഹാനിധിലഭ്യമാം;
പ്രാപ്തമാകില്ല ദുരുക്തിവാദത്തിനാൽ 65

ആകയാൽ പണ്ഡിതന്മാരുടെ കർത്തവ്യ—
മാവോളമെങ്ങെട്ടിലും ശ്രമംചെയ്കതാൻ
ഘോരഭവബന്ധമോക്ഷത്തിനായ് സ്വയം
രോഗാദിമോചനത്തിന്നെന്നമാതിരി. 66

യാതൊന്നുനീയിന്നു ചോദിച്ചിതായതു
ശാസ്ത്രജ്ഞസമ്മതം ശ്രേഷ്ഠതരംപരം
സൂത്രസമാനം നിഗൂഢാർത്ഥസംയുതം
മോക്ഷാർത്ഥികളാലറിയപ്പെടേണ്ടതാം. 67

ഞാനിനിയും വഴിപോലെ പറഞ്ഞിടാം
സാവധാനം ശ്രവിച്ചീടണംകോവിദ,*
ആയതുകേൾക്കുകിലാശു ഭവബന്ധ—
മാകെയഴിഞ്ഞു വിമുക്തിനേടും ഭവാൻ 68

മോക്ഷഹേതുക്കളിലാദിമം നശ്വര—
ഭോഗ്യവസ്തുക്കളിൽ തീവ്രവൈരാഗ്യമാം
പിന്നെശ്ശമവുംദമവും തിതിക്ഷയും
പിന്നെയെല്ലാക്കാമ്യകർമ്മസംന്യാസവും 69

പിന്നെശ്രവണം മനനംസതത്ത്വമായ്
സന്തതധ്യാനവുംചെയ്തു ചിരംമുനി
ജ്ഞാനിയായെത്തിപ്പരനിർവികല്പത്തി—
ലാളുന്നിതിങ്ങുതാൻ നിർവാണചിത്സുഖം 70

ആദ്യമായിപ്പോൾ ഭവാനറിയേണ്ടുന്ന—
താത്മാവനാത്മാവിവതൻ വിവേചനം
ഞാനതോതീടാം വഴിപോലെകേട്ടുനീ
മാനസത്തിൽ ദൃഢമായ് ധരിച്ചീടണം 71

മജ്ജാസ്ഥിരക്തമേദോമാംസചർമ്മങ്ങൾ
ത്വക്കുമീപ്പേരാർന്ന സപ്തധാതുക്കളും
കാല്കൾ തുട നെഞ്ചു കൈകൾ പുറം ശിര—
സ്സാദിയംഗങ്ങളുപാംഗവും ചേർന്നതായ് 72

* അറിവുള്ളവനെ

ഞാനെന്നു മെൻെറയെന്നും വാഴ്ത്തുമീത്തനു
മോഹമൂലം സ്ഥൂലമെന്നോതി സൂരികൾ
വ്യോമവും വായുവും വഹ്നിയും വാരിയും
ക്ഷോണിയുമഞ്ചിവസൂക്ഷ്മ ഭൂതങ്ങളാം 73

സ്ഥൂലങ്ങളായിതന്യോന്യാംശമേളനാൽ,
സ്ഥൂലശരീരഹേതുക്കളായ് പിന്നവ;
ഭോക്തൃ സുഖത്തിന്നവയുടെ മാത്രകൾ
ശബ്ദാദിയാം വിഷയങ്ങളഞ്ചായിതേ. 74

ഈ വിഷയങ്ങളാൽ മോഹിതർ, ശക്തമാ-
യേതുമടങ്ങാത്ത രാഗപാശത്തിനാൽ
കേവലം ബദ്ധരായ് സ്വസ്വകർമ്മങ്ങളാം
ദൂതരാൽ സത്വരം നീതരായെത്രയും
മേലോട്ടുയരുന്നിതാമാതിരിതന്നെ
താഴോട്ടുതാഴുന്നു പിന്നെയും പിന്നെയും. 75

ശബ്ദാദിയഞ്ചിൻ ഗുണമൊരോന്നിൻവഴി-
ക്കെത്തിക്കുരങ്ഗമാതങ്ഗപതംഗങ്ങൾ
മത്സ്യങ്ങൾ ഭൃംഗങ്ങളീയഞ്ചുവർഗ്ഗവും
മൃത്യുവരിക്കുന്നു പിന്നെയീമാനുഷൻ
അഞ്ചിൻെറയും ഗുണസഞ്ചയത്താൽ നിത്യ-
മഞ്ചിതനാകുവോൻ തൻകഥയെന്തഹോ! 76

കൃഷ്ണസർപ്പത്തിൻ വിഷത്തിനേക്കാൾ ദോഷ-
തീക്ഷ്ണതയീവിഷയത്തിനുതന്നെയാം
ഭക്ഷിക്കിലേ വിഷം കൊല്ലൂ,വിഷയമോ
ചക്ഷുസ്സുകൊണ്ടുവീക്ഷിക്കിലും കൊന്നിടും 77

ആരിങ്ങഴിച്ചോനഴിച്ചാലഴിയാത്തൊ-
രാവിഷയാശാമഹാപാശബന്ധനം
ആയൊരാൾ മോക്ഷാർഹന,ന്യനാളാകയി-
ല്ലാറുശാസ്ത്രങ്ങളറിഞ്ഞവനാകിലും 78

തൽക്കാലവൈരാഗ്യവാന്മാർ ഭവാംബുധി-
ക്കരെയേറാനൊരുങ്ങിയിറങ്ങിയാൽ
ആയവരെപ്പിടലിക്കുപിടിച്ചിഴു-
ത്താശയാംഗ്രാഹമതിൻ നടുക്കാഴ്ത്തിടും 79

വൈരാഗ്യവാളാൽ വിഷയാശയാംഗ്രാഹ-
വൈരിയെവെട്ടിവധിക്കുന്നിതാരവൻ
സംസാരസാഗരംസന്തരണം ചെയ്തൊ-
രന്തരായംവരാതക്കരെയേറിടും 80

കുണ്ടുനിറഞ്ഞവിഷയമാർഗ്ഗങ്ങളിൽ
തെണ്ടിത്തിരിയുന്ന കുണ്ഠധീയായവൻ
മുന്നോട്ടുവെയ്ക്കുമോരോകാലടിയിലും
മുന്നിട്ടുനേർത്തടുക്കും മൃത്യുവോർക്കനീ.
നന്മനേരും സജ്ജനാഗ്ര്യൻ ഗുരുചൊന്ന
സന്മാർഗ്ഗമേറി സ്വയുക്തിസമന്വിതം
സഞ്ചരിക്കുന്നോനുസമ്യക്ഫലസിദ്ധി
സങ്ഗതമാംസത്യമത്രേ ധരിക്കനീ 81

മോക്ഷേച്ഛയുണ്ടെങ്കിൽ നീ വിഷയങ്ങളെ
രൂക്ഷവിഷംപോലുപേക്ഷിക്കദൂരവേ.
ശാന്തിയും തോഷവും ക്ഷാന്തിയും ശൗചവും
ദാന്തിയുമാർജ്ജവവും ദയാശീലവും
ശീലിക്കതന്നെവേണം നീ നിരന്തരം
പീയൂഷമെന്നപോലാദരപൂർവ്വകം 82

ആദിയില്ലാതോരവിദ്യപിണച്ചെഴു-
മാ ഭവബന്ധമറുത്തുമോചിക്കതൊൻ
ഓരോനിമിഷവും തൻകൃത്യമെന്നുള്ള-
തോരാതതുതള്ളിയന്യാർത്ഥമാത്രമാം
ഗാത്രമിതിൻ പോഷണത്തിനൊരുങ്ങുവോൻ
സ്വാത്മാവിനെയതുകൊണ്ടുഹനിക്കയാം 83

ഗാത്രസമ്പോഷണ താൽപര്യമുറ്റക്കൊണ്ടു
സ്വാത്മസാക്ഷാൽക്കാരമാശിച്ചിടുന്നവൻ
പൊങ്ങുതടിയെന്നുറച്ചു മുതലമേൽ
വൻപുഴതാണ്ടുവാനിച്ഛിക്കതന്നെയാം 84

ദേഹാദികളിൻമോഹംതാൻ മഹാമൃത്യു—
ഗേഹം മുമുക്ഷുവിനെന്നതു മൂലമായ്
മോഹത്തെനിശ്ശേഷമായ് ജയിക്കുന്നവൻ
മോക്ഷപദത്തിനു യോഗ്യനായ്ത്തീർന്നിടും 85

ദേഹകളത്രപുത്രാദികളോടുള്ള
മോഹമഹാമൃത്യുവിനെ ഹനിക്കനീ
മോഹത്തെ വെന്നിട്ടുതാൻ മുനിമാർ ചെന്നൂ—
പൂകുന്നിതാ വിഷ്ണുവിൻ പരമംപദം 86

ത്വക്കുമാംസംരക്തമസ്ഥിഞരമ്പുകൾ
മജ്ജമേദസ്സിവതിങ്ങിവിങ്ങിസ്സദാ
മൂത്രമലങ്ങളാൽ പൂർണ്ണമാമിസ്ഥൂല—
ഗാത്ര,മിതോർത്തീടിൽ നിന്ദ്യമത്രേതുലോം. 87

പഞ്ചീകൃത സ്ഥൂലഭൂതങ്ങളിൽനിന്നു
പണ്ടുള്ള കർമ്മം നിമിത്തമുണ്ടായതാം
സ്ഥൂലവപുസ്സിതാത്മാവിൻ സുഖദു:ഖ—
ഭോഗത്തിനൊക്കെയുമാലയംമാത്രമാം.
സ്ഥൂലപദാർത്ഥമനുഭവിക്കുന്നൊരീ
സ്ഥൂലദേഹത്തിന്നവസ്ഥ ജാഗ്രത്തുതാൻ. 88

ബാഹ്യേന്ദ്രിയങ്ങളാൽ സ്ഥൂലമാം മാലേയ—
മാല്യമഹിളാദിനാനാപദാർത്ഥവും
സ്ഥൂലദേഹത്തെ ഞാനെന്നഭിമാനിക്ക—
മൂലമനുഭവിക്കുന്നു ജീവൻസ്വയം.
ആകയാൽ സ്ഥൂലകായത്തിന്നുവ്യാപാര—
മാകവേ ജാഗ്രദവസ്ഥയിൽതന്നെയാം. 89

ജീവനു ബാഹ്യപ്രപഞ്ചവുമായുള്ള
വ്യാപാരമേതുമേതൊന്നാശ്രയിച്ചുതാൻ
ആയൊന്നുതാൻ സ്ഥൂലദേഹം ഗൃഹസ്ഥന്നു
വാസഗൃഹംകണക്കെന്നു ബോധിക്കനീ. 90

സ്ഥൂലമിതിനു ജനനജരാമൃതി-
സ്ഥൗല്യാദിധർമ്മം, ശിശുത്വാദ്യവസ്ഥകൾ,
വർണ്ണാശ്രമാദി നിയമം, ബഹുവിധം
വന്നുകൂടുന്നിതതിന്നു രോഗങ്ങളും
പൂജയവമാനവും ബഹുമാനാദി
കൂടെവിശേഷമായും വന്നുചേർന്നിടും. 91

## സൂക്ഷ്മശരീര വിവേകം (കേക)

ശ്രോത്ര, ത്വക്ക്, ചക്ഷുർജിഹ്വാഘ്രാണങ്ങൾ
വിഷയത്തിൻ
ബോദ്ധാക്കളാവുകയാൽ ബുദ്ധീന്ദ്രിയങ്ങളത്രേ
വാക്പാണിപാദംഗുദമുപസ്ഥമിവകർമ്മ-
മാർഗ്ഗത്തിൽപ്രവണങ്ങൾ കർമ്മേന്ദ്രിയങ്ങളത്രേ 92

മഹാന്മാർചൊല്ലുന്നന്ത: കരണംവൃത്തിഭേദാൽ
മനോബുദ്ധ്യഹങ്കാരചിത്തങ്ങളെന്നു നാലായ്.
സങ്കല്പവികല്പാദിഭേദത്താൽ മനസ്സായി,
ബുദ്ധിയായ് പദാർത്ഥത്തിൻ നിർണ്ണയധർമ്മത്തിനാൽ,
കായംഞാനെന്നമാനംകൊണ്ടഹങ്കാരമായി,
സ്വാഭീഷ്ടവിഷയാനുധ്യാനത്താൽ ചിത്തവുമായ് 93

പ്രാണനുമപാനനുംസമാനനുദാനനും
വ്യാനനുമെന്നഞ്ചായിമാറുന്നു പ്രാണനേകൻ
വൃത്തിതൻഭേദത്താലും വികൃതിഭേദത്താലും
വെവ്വേറായ്ചമയുന്ന വെള്ളവുംപൊന്നുംപോലെ 94

വാഗാദിയായോരഞ്ചും ശ്രോത്രാദിയായോരഞ്ചും
പ്രാണാദിയായോരഞ്ചും വ്യോമാദിയായോരഞ്ചും

ബുദ്ധ്യാദിനാലും കാമംകർമ്മവുമവിദ്യയെ-
ന്നെട്ടെണ്ണംപുര്യഷ്ടകം സൂക്ഷ്മദേഹമാകുന്നു. 95

അറിയൂ സൂക്ഷ്മദേഹമെന്നോതും ലിങ്ഗദേഹ-
മപഞ്ചീകൃതഭൂതപഞ്ചകം ചേർന്നുണ്ടായീ,
വാസനായുക്തംകർമ്മഫലഭോഗസാധനം
ആത്മാവിന്നനാദിയാമുപാധിയജ്ഞാനത്താൽ. 96

സ്വപ്നത്തിൽ സൂക്ഷ്മദേഹമൊററയ്ക്കുശേഷിക്കയാൽ
സ്വപ്നംതാനിതിനെ വേർതിരിക്കുമവസ്ഥയാം
സ്വപ്നത്തിൽ സ്വയംബുദ്ധിനാനാജാഗ്രദ്വാസനാ-
ബദ്ധമായ് കർത്തൃത്വാദികൈക്കൊണ്ടു മിന്നിനില്ക്കും 97

ആ സ്വപ്നത്തിങ്കൽ സ്വയം ജ്യോതിസ്സീപരമാത്മാ
ബുദ്ധിമാത്രോപാധികൻ നിശ്ശേഷസാക്ഷിയായി
നില്ക്കുമെന്നാലും,ബുദ്ധിചെയ്തിടും കർമ്മങ്ങളി-
ലല്പമാമംശംപോലുമാത്മാവിൽപററുന്നീല 98

സ്വകീയസാന്നിദ്ധ്യത്തിലുപാധിചെയ്യും കർമ്മ-
മസംഗനാവുകയാലാത്മാവിൽ സ്പർശിച്ചീടാ 99

ആത്മാവോ ജ്ഞാനരൂപമതിന്നീലിങ്ഗദേഹം
വ്യാപാരമേതൊന്നിനും കേവലമായുധംതാൻ.
ആശാരിക്കുളിയെന്നമാതിരിയാകയാലീ-
യാത്മാഖിന്നില്ലസങ്ഗം ലിങ്ഗദേഹത്തോടേതും 100

കണ്ണുപൊട്ടത്തം കാഴ്ചക്കൂടുതൽകുറവുകൾ
കണ്ണിൻെറ നന്മതിന്മയെന്നിവയ്ക്കൊത്തുനിൽക്കും
ഊമത്തംചെകിടത്തമോരോന്നും ശ്രോത്രത്തിൻെറ
ദൂഷണം ജ്ഞാതാവാകുമാത്മാവിൻ ധർമ്മമല്ല. 101

ഉച്ഛ്വാസനിശ്വാസങ്ങൾ,കോട്ടുവാ,തുമ്മൽ,മൂത്ര-
പ്രസ്രാവാദിയുംദേഹസന്ത്യാഗാദിയുമെല്ലാം
പ്രാണാദിതൻ കർമ്മങ്ങളെന്നോതുന്നറിഞ്ഞവർ,
പ്രാണൻെറ പ്രത്യേകമാം ധർമ്മങ്ങൾപൈദാഹങ്ങൾ. 102

ആത്മാഭാസജീവൻെറ തേജസ്സു ഹേതുവായി
ഗാത്രത്തിൽ ഞാനെന്നായും നേത്രാദ്യങ്ങളായീടും—
ഇന്ദ്രിയങ്ങളിലെൻെറയെന്നായുമഭിമാനം
ചേർന്നതായെന്നുമന്തഃകരണം നിലകൊൾവൂ. 103

കർത്താവീഞാൻതാൻ, ഫലഭോക്താവുമീഞാൻതാനെ—
ന്നിത്തരമഭിമാനമത്തനീയഹങ്കാരം
സത്വാദിഗുണം മൂന്നിൻചേർച്ചയാൽ ജാഗ്രത്സ്വപ്ന
സുപ്ത്യവസ്ഥകൾ മൂന്നുംഭുജിച്ചുവാഴുകയാം. 104

തനിക്കുവിഷയങ്ങളനുകൂലങ്ങളാകിൽ
സുഖിക്കും, പ്രതികൂലനിലയിൽ ദു:ഖിച്ചീടും
സുഖദു:ഖങ്ങൾ രണ്ടുമഹങ്കാരത്തിൻധർമ്മം
സദാനന്ദാകാരമാം സദാത്മാവിൻേറതല്ല. 105

വിഷയമാത്മാവിന്നു വേണ്ടതാകയാലല്ലോ
പ്രിയമുള്ളതായ്, സ്വതേവിഷയം പ്രിയമല്ല.
ആത്മാവോസ്വതേ സർവജീവിക്കും പ്രിയതമ—
മാത്മാവു സദാനന്ദ, മതിന്നില്ലൊരുദു:ഖം; 106

എന്തെന്നാൽ നിർവിഷയസുഷുപ്തിതന്നിൽ സർവ
ജന്തുവുമനുഭവിച്ചീടുന്നുണ്ടാത്മാനന്ദം.
അതിന്നുപ്രമാണമായ് ശ്രുതിയും പ്രത്യക്ഷവു—
മൈതിഹ്യമനുമാനമെന്നിവനാലും നില്പൂ. 107

## കാരണശരീര വിവേകം

അവ്യക്തനാമമാളുമനാദ്യയവിദ്യതാൻ
സർവേശൻതൻെറശക്തി സത്വാദിഗുണാത്മിക
ലോകങ്ങൾക്കതീതയായ് വാഴുന്ന മഹാമായ,
ബോധവാൻമാർക്കവർതന്നോരോരോകാര്യങ്ങളാൽ
അനുമാനിച്ചുമാത്രമറിയപ്പെടാവുന്നോൾ
ജനനമരുളുന്നീ ജഗത്തിന്നാകമാനം. 108

സത്തല്ലങ്ങസത്തല്ലസദസത്തുമല്ലവരം
ഭിന്നയുമഭിന്നയും ഭിന്നാഭിന്നയുമല്ല
സാങ്ഗയുമനങ്ഗയും സാങ്ഗാനങ്ഗയുമല്ലൊ
രാശ്ചര്യാത്മികയനിർവചനീയരൂപിണി. 109

ശരിക്കുകയറെന്നുധരിച്ചാൽ പാമ്പെന്നുള്ള
പരിഭ്രാന്തികളാകെ നശിക്കുംകണക്കിനെ
നിർമ്മലാദ്വൈത ബ്രഹ്മപ്രബോധാൽനശിപ്പതാ—
മമ്മഹാമായയ്ക്കുതാൻ വിസ്തൃതങ്ങളാമതിൻ
കാര്യങ്ങളാലേ രജസ്തമസ്സത്വങ്ങളെന്ന
നാമത്തിൽ ഗുണങ്ങളും മൂന്നെണ്ണം സിദ്ധമായി 110

രജസ്സിൻക്രിയാത്മിക വിക്ഷേപമഹാശക്തി—
യതിന്നു പുരാതനമായ്ത്തന്നെ പ്രവൃത്തികൾ—
പ്രവഹിച്ചിതുനിത്യം, രാഗാദിദുഃഖാദിയായ്;
മനസ്സിൻവികാരവും ജനിക്കുന്നതിൽനിന്നും. 111

കാമക്രോധലോഭാദിയസൂയേർഷ്യാദംഭാദി
മാത്സര്യാഹങ്കാരാദിസർവവും രജോധർമ്മം
രജസ്സിൽനിന്നുതന്നെ പുരുഷപ്രവൃത്തിക—
ള,തിനാൽ രജസ്സുതാൻ ബന്ധത്തിൻഹേതുവായി. 112

തമസ്സിൻ ശക്തിയാണീയാവൃതി,യിതാത്മാവിൻ—
മഹസ്സുമറച്ചിട്ടുമറെറാന്നായ്തോന്നിക്കുന്നു;
ഇതാണു പുരുഷൻെറ സംസൃതിക്കാദിബീജം,
ഇതാണു വിക്ഷേപത്തിൻവ്യാപാരങ്ങൾക്കും ഹേതു.
ധീമാനും, വിദഗ്ദ്ധനും, വിദ്വാനും,അതിസൂക്ഷ്മ—
സ്വാത്മദർശിയുമാട്ടെ,തമസ്സിൻവായിൽപെട്ടാൽ
ശരിക്കുപലേമട്ടിൽ പരിബോധിപ്പിച്ചാലും
പരമാർത്ഥലേശവും പരിചിൽധരിക്കാതെ
ഭ്രമത്താലാരോപിതം സമസ്തം സത്യമെന്നു
ധരിച്ചുപോകുമതിൻ ഗുണങ്ങൾതണലൾക്കും.

ദുരന്തതമസ്സിന്റെയാവൃതിയെന്നുപേരാം
മഹത്താം ശക്തിയത്രേ പ്രബലതമം നൂനം! 113

അതിന്റെ ചേർച്ചയാലും നരനെ 'യഭാവന'
'വിപരീതഭാവന' 'യസംഭാവന' പിന്നെ.
'വിപ്രതിപത്തി' യതും വിട്ടുമാറില്ലെന്നല്ല
വിക്ഷേപശക്തിയേററം വിഭ്രമിപ്പിക്കും നിത്യം: 115

അജ്ഞാനമാലസ്യവും പ്രമാദം ജഡത്വവും
നിദ്രയും മൗഢ്യാദിയും തമസ്സിൻ ഗുണങ്ങൾതാൻ.
അവയ്ക്കു വശംവദനറിഞ്ഞീടുന്നില്ലൊന്നും
ഉറങ്ങീടുന്നോൻമട്ടും സ്തംഭത്തിൻമാതിരിക്കും. 116

ജലംപോൽ ശുദ്ധം സത്വം, രജസ്സോ തമസ്സോതാൻ
കലർന്നാലതുതന്നെ സംസാരത്തിന്നായ്ത്തീരും
ജലത്തിലർക്കൻപോലെ സത്വത്തിലാത്മബിംബം
പ്രതിബിംബിച്ചീജഡം പ്രകാശിപ്പിക്കും സർവം. 117

അമാനിത്വാദി, ശ്രദ്ധാഭക്തികൾ നിയമങ്ങൾ
യമാദി മുമുക്ഷുത്വം ദൈവിയാം സമ്പത്തതും
അസത്കാര്യങ്ങളിൽ നിന്നശേഷനിവൃത്തിയും
വിമിശ്രസത്വത്തിന്റെ ധർമ്മങ്ങളായീടുന്നു. 118

പ്രസാദം, പ്രഹർഷവും, പ്രശാന്തിപ്രകർഷവും,
നിജാത്മാനുഭൂതിയും, നിത്യസന്തൃപ്തിയതും
പരമാനന്ദരസമരുളും പരമാത്മ–
സ്ഥിരനിഷ്ഠയും ശുദ്ധസത്വത്തിൻ സദ്ധർമ്മങ്ങൾ
119

ഗുണങ്ങൾമൂന്നും ചേർന്നൊരവ്യക്തമെന്നുചൊന്ന–
തെതിനെയതാത്മാവിൻ കാരണദേഹമത്രേ
സമസ്തേന്ദ്രിയബുദ്ധിവൃത്തികൾവിലയിക്കു–
മവസ്ഥയാസ്സുഷുപ്തി,യിതിനെവേറായ്ക്കാട്ടും. 120

അറിവെല്ലാമടങ്ങി ബ്ബുദ്ധിതൻബീജഭാവ–
സ്ഥിതിതാൻ സുഷുപ്തിയാ, മമ്മട്ടിൽബ്ബുദ്ധിയപ്പോ൦
സ്ഥിതിചെയ്യുന്നുണ്ടതിന്നുണർന്നാൽ ഞാൻ യാതൊന്നു–
മറിഞ്ഞീലെന്ന ജഗൽപ്രസിദ്ധി തെളിവല്ലോ. 121

ശരീരേന്ദ്രിയ പ്രാണമനോഹങ്കാരാദിയാ–
മശേഷവികാരങ്ങ൦ സമസ്തവിഷയവും
സുഖാദിയാകാശാദി ഭൂതങ്ങളിപ്രപഞ്ച–
മഖിലമങ്ങവ്യക്തം വരെയുമനാത്മാക്കം. 122

മായയും, മഹത്തത്ത്വമാദിയായ് ദേഹംവരെ
യായുള്ള മായതന്റെകാര്യവുമെല്ലാംതന്നെ.
കാനലിൽ കാണപ്പെടും പാനീയംപോലെ മാത്ര–
മാണിവയുണ്മയില്ലാത്തനാത്മപദാർത്ഥങ്ങ൦ 123

## പരമാത്മവിവേകം

പറയാമിനിയും ഞാൻമുറയ്ക്കുനിനക്കായ–
പ്പരമാത്മവസ്തുവിൻ സ്വരൂപം വഴിപോലെ
യാതൊന്നിൻ വിജ്ഞാനത്താൽ മാനവൻമായാബന്ധ–
ജാലത്തെ ഛേദിച്ചാത്മസായുജ്യം പ്രാപിച്ചീടും. 124

ഉണ്ടൊരാ൦ താൻമാത്രമായ്നിത്യവുംഞാനെന്നായി–
ട്ടുണ്ടാകും സംബോധത്തിന്നാലംബഭൂതനായി;
അവസ്ഥാത്രയത്തിനും സാക്ഷിത്വംവഹിക്കിലു–
മകന്നുനില്ലോനവൻ കോശങ്ങളഞ്ചിൽനിന്നും. 125

ജാഗ്രത്തിൽസ്വപ്നത്തിലും സുഷുപ്തിസ്ഥിതിയിലു–
മാബുദ്ധി,ബുദ്ധിയുടെ വൃത്തികളിവയ്ക്കുണ്ടാം
ഭാവവുമഭാവവും സർവ്വവും ഞാനെന്നായ് നി–
ന്നാരൊരാളറിയുന്നിതായവനീയാത്മാത്മൻ. 126

യാതൊരാ൦ സ്വയംസർവംകാണുന്നിതെന്നാലവ–
യാതൊന്നുമായൊരാളെ കാണുന്നുമില്ല നൂനം

പ്രകാശം ബുദ്ധ്യാദിക്കുനൽകിലും, ബുദ്ധ്യാദിക്കു
പ്രകാശിപ്പിക്കാനാവാതുള്ളവനീയാത്മാതാൻ. 127

ആരൊരാളീവിശ്വത്തെയാകവേവ്യാപിക്കിലു-
മായാളെയാർക്കുംതന്നെ വ്യാപിക്കാനാവുന്നീല
സ്വപ്രകാശനാമാരെത്താനനുപ്രകാശിപ്പൂ
തൽപ്രതിബിംബവിശ്വമായവനീയാത്മാതാൻ. 128

ദേഹവുംമനസ്സതും,ധീയുമി,ന്ദ്രിയങ്ങളും
കേവലമേതൊരാളിൻ സാന്നിധ്യമാത്രത്താലേ
അതാതിന്നനുരൂപവിഷയങ്ങളിലെല്ലാം
സദാപി ദാസരെപ്പോൽ പ്രവൃത്തിചെയ്തീടുന്നോ 129

അഹങ്കാരാദിയായി ശരീരംവരെയ്ക്കുള്ള
വിഷയങ്ങളെന്നല്ല സുഖാദ്യങ്ങളുംസർവം
ഏതൊരു സനാതനജ്ഞാനൈകസ്വരൂപനാൽ
കേവലം ഘടംപോലെ വേദിക്കപ്പെട്ടീടുന്നോ 130

പുരാണപുരുഷനായഖണ്ഡസാന്ദ്രാനന്ദ-
സ്വരൂപാനുഭൂതിയായ് സദൈകരൂപനായി
പ്രതിബോധമാത്രനായ് പ്രാണനും വാക്കുകൾക്കും
പ്രവൃത്തിപ്രേരകനാരവനീയന്തരാത്മാ. 131

ഈ ദേഹത്തിങ്കൽ സത്വപാവനമനസ്സിങ്കൽ
ധീഗുഹയ്ക്കുള്ളിലെഴുമവ്യാകൃതാകാശത്തിൽ
അത്യന്തതേജസ്വിയായന്തരാത്മാവുനിത്യ-
മത്യുച്ചനാകാശത്തിൻമധ്യത്തിലാദിത്യൻപോൽ
പ്രവൃദ്ധസ്വതേജസ്സാൽ പ്രപഞ്ചമിതിനെല്ലാം
പ്രകാശംനൽകിസ്വയം പ്രകാശമായിവാഴ്വൂ. 132

മാനസമഹങ്കാരമാരണ്ടിൻ വികാരവും
കായേന്ദ്രിയപ്രാണങ്ങൾതൻ കർമ്മങ്ങളുമെല്ലാം

അറിവോനാത്മാവഗ്നിയയസ്സിലെന്നപോലെ–
യനുവർത്തിച്ചനങ്ങാതവികാരിയായ് നിൽക്കും. 133

ജനിക്കാ മരിച്ചീടാ ക്ഷയിക്കാ വർദ്ധിച്ചീടാ
വികാരമേൽക്കാ തെല്ലും പരാത്മാ നിത്യരൂപൻ
ഉടയുംകുടത്തിൻെറയുള്ളിലെയാകാശംപോ–
ലുടൽവീണടിഞ്ഞാലുമടയുന്നീല നാശം. 134

പ്രകൃതിയോടുമതിൻ വികൃതിയോടുംവേറായ്
വിശുദ്ധബോധമാത്രസ്വഭാവമായി നിത്യം
സദസൽസ്വരൂപമീ സകലപ്രപഞ്ചവും
പ്രകാശപൂർണ്ണമാക്കി വിശേഷവിഹീനമായ്
അവസ്ഥാത്രയത്തിലും ബുദ്ധിക്കുസാക്ഷിയായി
ലസിപ്പൂ ഞാൻഞാനെന്നനിലയിൽ പരമാത്മാ. 135

ഇളകാതടക്കിയകരളാൽ ബുദ്ധിക്കുണ്ടാം
തെളിവാൽ സ്വാത്മാവിനെ പരമാത്മാവിലാക്കി,
വെളിവായ്പരമാത്മാവിതുതാൻ ഞാനെന്നായി
ത്തെളിഞ്ഞുകണ്ടറിഞ്ഞുകൊാംകനീ,യതേമട്ടിൽ
ജനനമരണങ്ങളനിശമലതല്ലും
കരകാണാത്തഭവക്കടൽ നീകടന്നാലും
അക്കരെപ്പരബ്രഹ്മനിഷ്കളസ്വരൂപനായ്
സുസ്ഥിതിയാർന്നു കൃതകൃത്യനായ്ഭവിച്ചാലും 136

## ബന്ധസ്വരൂപം

ഈയനാത്മദേഹത്തിൽ ഞാനെന്നുള്ളഭിമാന–
ധീതന്നെബന്ധമതുപൂരുഷന്നജ്ഞാനത്താൽ
ആവിർഭവിച്ചു, പിന്നെജ്ജനനമരണാദി–
നാനാദുഃഖങ്ങൾക്കെല്ലാം കാരണമായുംതീർന്നു
ആബന്ധ, മുണ്മയററകായത്തിന്നുണ്മകാട്ടി–
ത്താനതുതന്നെയെന്നബുദ്ധിയുണ്ടാക്കുകയാൽ

നൂലിനാൽപട്ടുപ്പുഴുമാതിരി മെയ്,വിഷയ
ജാലത്താൽ പോഷിപ്പിച്ചും നനച്ചുംരക്ഷിക്കുന്നു. 137

തമസ്സാലനാത്മാവിലാത്മധീ മൂഢന്നുണ്ടാം
ഉദിക്കുമുരഗത്തിൽ രജ്ജുധീയവിവേകാൽ
ഭവിക്കും ചെന്നെടുത്താൽക്കണക്കില്ലാതനർത്ഥം
ശ്രവിക്കനീയസത്തിൻ സ്വീകാരംതന്നെ ബന്ധം. 138

അഖണ്ഡൻ നിത്യാദ്വയപ്രബോധശക്തിമാനീ—
പ്രകാശപൂർണ്ണാനന്ദവൈഭവനാത്മാവിനെ
ഇത്തമോമയിയാകുമാവൃതിയെന്ന ശക്തി
നിശ്ശേഷംമൂടും സൂര്യബിംബത്തെരാഹുവെപ്പോൽ139

അമലം,പരം, തേജോമയ,മാത്മാവ,മ്മട്ടു
മറഞ്ഞാലീയനാത്മദേഹത്തെ മോഹംമൂലം
ഞാനെന്നുമാനിക്കുന്നൂ മാനുഷനവനെത്താൻ
കാമക്രോധാദി ബന്ധകാരക ഗുണംമൂലം
തീവ്രമായ് പീഡിപ്പിക്കും വീറാർന്നരജസ്സിൻെറ
തീക്ഷ്ണവിക്ഷേപമെന്ന രൂക്ഷതയേറുംശക്തി. 140

വമ്പിച്ചമോഹമെന്ന കൊമ്പൻസ്രാവിൻെറവായി—
ലെമ്പാടും പെട്ടുവെമ്പിയാത്മാവെയറിയാഞ്ഞാൽ
ബുദ്ധിക്കു പലേമട്ടിൽ വർദ്ധിക്കുമവസ്ഥകാം—
ക്കൊത്തൊരോവേഷംകെട്ടി നൃത്തമാടിപ്പോംമർത്ത്യൻ
അക്കരകാണാതെങ്ങുമത്യുഗ്രവിഷയാഖ്യ—
മുൽക്കടവിഷപൂരമുറക്കൊള്ളും ഭവാബ്ധിയിൽ
പതിച്ചുമുങ്ങിപ്പൊങ്ങിയതീവ ദുർബുദ്ധിയായ്
സതതം നിന്ദ്യാചാരപരനായലഞ്ഞീടും. 141

അർക്കതേജസ്സാലുണ്ടായ് വായ്ക്കുന്ന മേഘക്കൂട്ട—
മർക്കനെത്തന്നെ മൂടിയുൽക്രമിച്ചീടുംമട്ടിൽ
ആത്മാവിൽനിന്നുണ്ടായൊരഹങ്കാരവും നിത്യ—
മാത്മാവിനേയും മൂടിയുജ്ജൃംഭിച്ചീടും താനേ. 142

അത്യുഗ്രമേഘം തിങ്ങിയർക്കനെവിഴുങ്ങുന്ന
ദുർദ്ദിനംതന്നിൽ ശൈത്യദുസ്സഹംവൻകാറെറത്തി–
പരിരക്ഷണോപായം കരുതാത്തവരായ
പഥികൻമാർക്കുപാരം വ്യഥയേകീടുംമട്ടിൽ
ഗാഢമാം തമസ്സിനാലത്മാവുമൂടിപ്പോയാൽ
മൂഢബുദ്ധിയെത്തീവ്രരൂഢവിക്ഷേപശക്തി
വിവിധഭാവങ്ങളാൽ വളരെക്കഠിനമിയ്
വിവശനാക്കി വീഴ്ത്തും വിതതസന്താപത്തിൽ 143

ആ രണ്ടുതരം മഹാമായശക്തികൾമൂലം
ജാതമായ് പുരുഷന്നീസംസാരബന്ധംസർവം,
ആ രണ്ടാൽ വിമോഹത്തെപ്രാപിച്ചോനീദേഹത്തെ
താനെന്നുമാനിക്കയാലാഴിയിലുഴലുന്നു. 144

സംസാരവൃക്ഷത്തിന്നു തമസ്സുതാൻവിത്തായി,
തൻെറമെയ്താനെന്നെണ്ണും ബുദ്ധിയങ്കുരമായി,
രാഗംതാൻ തളിരായീ കർമ്മങ്ങൾതോയമായീ,
കായംതായ്ത്തടിയായീ പ്രാണങ്ങൾശാഖകളായ്,
ഇന്ദ്രിയസഞ്ചയങ്ങൾതൻ ചെറുചില്ലകളാ–
യിന്ദ്രിയവിഷയങ്ങൾ സുന്ദരസൂനങ്ങളായ്
നാനാകർമ്മത്താൽ വരുംദൂനതപകമായീ
ഭോജനംചെയ്തുവാഴ്വൂ ജീവനാംപക്ഷി തന്മേൽ 145

ചൊന്നിതജ്ഞാനമൂലമനാത്മബന്ധമിതു
വന്നെന്നുമനാദ്യന്തം നിസർഗ്ഗസിദ്ധമെന്നും
നരനീ ജനിമൃതിജരാരോഗാദിദുഃഖ–
നിരതന്നൊഴുക്കിൽ വീണുഴലാനിതേ ഹേതു 146

**മോക്ഷോപായം. (അന്നനട)**

ശരങ്ങൾശസ്ത്രവും മരുത്തുമഗ്നിയും
ശതായുതാധികം സുകർമ്മസംഘവും

അനാത്മ ബന്ധത്തെയറുത്തു തള്ളുവാൻ
പ്രയോജനപ്പെടാ, പ്രപഞ്ചനാഥൻെറ
പ്രസാദമൂർച്ഛയാൽതെളുതെളെമിന്നും
വിവേകവിജ്ഞാനമഹാസിയെന്നിയേ. 147

ശ്രുതിപ്രമാണത്തിൽ മതിസ്ഥിരത്വമാ—
ർക്കവെന്നു വന്നിടും സ്വധർമ്മനിഷ്ഠയും
സ്വധർമ്മനിഷ്ഠയാൽ മനോവിശുദ്ധിയും
മനോവിശുദ്ധിയാൽ പരാത്മബോധവും
പരാത്മബോധത്താൽ നരന്നുടൻതന്നെ
വരുന്നു സംസാരസമൂലനാശവും. 148

കുളത്തിലേനീരിൽ മുളച്ചെഴും പായൽ
വളർന്നു നീരതും മറച്ചു മൂടുംപോൽ
കുരുത്തുതന്നിൽ തൻകരുത്തുമൂലമി—
ങ്ങുരുത്തിരിഞ്ഞന്നമയാദിയഞ്ചായി—
തടിച്ചകോശമങ്ങടിക്കടിമൂടി
ക്കിടക്കയാലാത്മ പ്രകാശിക്കാതെയായ് 149

വളർന്ന ശൈവലം വലിച്ചുമാററിയാൽ
തെളിഞ്ഞു ശുദ്ധമായ് വെളിപ്പെടും ജലം
നരൻെറ ദാഹവും പെരുത്തനീററലും
ഹരിക്കുമെന്നല്ല പരം സുഖം തരും 150

അഴിച്ചുകോശമഞ്ചകററിനിർത്തിയാ—
ലകത്തുവാഴുവോൻ സ്വയംപ്രകാശവാൻ
അശുദ്ധനേതിനും പരൻ നിജാനന്ദ—
രസൈകമാത്രനായിവൻ പ്രകാശിക്കും 151

അഭിജ്ഞനാത്മാവുമനാത്മാവുംബന്ധ—
വിമുക്തിനേടുവാൻ വിവേചിക്കേണ്ടതാം
അതൊന്നിനാൽ സച്ചിത്സുഖാത്മകൻഞാനെ
ന്നറിഞ്ഞിട്ടാനന്ദമനുഭവമിച്ചിടാം 152

പുറംതൊലിപോക്കിയി*ഷീകയ്ക്കായ് മുഞ്ജ—
തൃണത്തിൻകാമ്പു വേർതിരിച്ചെടുക്കുംപോൽ
അസംഗനായ് ദൃശ്യതതിയ്ക്കകത്തായി
വസിച്ചിടും ക്രിയാവിഹീനനാത്മാവെ
വിവേചിച്ചിട്ടതിൽ സമസ്തമർപ്പിച്ചു
സദാത്മ ഭാവമാർന്നിരിക്കുവോൻ മുക്തൻ 153

## അന്നമയകോശ വിവേകം (പാന)

ഈവപുസ്സുതാനന്നമയമെന്ന
കോശ, മിങ്ങിതന്നത്താൽ ജനിക്കയാൽ
അന്നമുണ്ടു താനിങ്ങുജീവിക്കയാൽ
അന്നമുണ്ണായ്കിലന്നേ നശിക്കയാൽ
രക്തമാംസാസ്ഥിയുക്തം മലമയം
നിത്യശുദ്ധനാത്മാവാകയില്ലതും. 154

ജാതമാവതിൻ മുൻപില്ല മൃത്യുവാൽ
യാതമാവതിൻ പിൻപുമില്ലിത്തനു
ജാതമായും ക്ഷണികമിതിൻ ഗുണ—
ജാലവും ചഞ്ചലം താൻസ്വഭാവവും
ഏകമല്ല ജഡം താൻ ഘടം പോലീ—
ദേഹമോർക്കുകിൽ കേവലം ദൃശ്യമാം
ആയതെങ്ങനെ ഭാവവികാരാദി
ജ്ഞാനമാളുമാത്മാവായ് ഭവിച്ചിടും? 155

പാണിപാദാദിചേർന്നുരുക്കൊണ്ടൊരീ
ക്കായമെന്നതാത്മാവല്ലൊരിക്കലും
അങ്ഗമൊന്നുമില്ലെങ്കിലുമിങ്ങതിൻ
തുങ്ഗശക്തിയഭംഗം വഹിച്ചുതാൻ
വാഴുമാത്മാവിനെ നിയന്ത്രിക്കുവാ—
നാവതില്ലതു സർവനിയാമകം 156

*ഇഷീക — ഉലിക

മെയ്യിതിന്നുമതിൻ ധർമ്മകർമ്മാദി–
യെന്തിനുമവസ്ഥാദിയേതൊന്നിനും
സാക്ഷിമാത്രൻ സദാത്മാവിനീഗാത്ര–
ലക്ഷണാതീതഭാവം സ്വതസ്സിദ്ധം. 157

ഏറെനിന്ദ്യം മലമയം മാംസത്തിൻ
ലേപനം ചേർന്നകങ്കാളമീയുടൽ;
ആയതിൽനിന്നതീവഭിന്നം, സ്വയം
ജ്ഞാനരൂപാത്മതത്ത്വമായീടുമോ? 158

ചർമ്മമാംസമേദോസ്ഥിമലാദിതൻ
പിണ്ഡമാണുഞാനെന്നജ്ഞനോർത്തിടും
സദ്വിചാരവാൻ ദേഹവിലക്ഷണ–
സത്യവസ്തുതാൻ ഞാനെന്നറിഞ്ഞിടും. 159

ദേഹമാണു ഞാനെന്നജ്ഞർ തൻമതം
ദേഹജീവർ ഞാനെന്നു വിദ്വൻമതം
സദ്വിവേകവിജ്ഞാനമാർജ്ജിച്ചെഴും
സത്തരാം മഹാത്മാക്കൾക്കു സന്തതം
സച്ചിദാത്മാവിൽ ഞാൻ പരബ്രഹ്മ സ–
ദ്വസ്തുവാണെന്ന നിശ്ചയബുദ്ധിയും. 160

ചർമ്മമാംസമേദോ സ്ഥിമലങ്ങൾ തൻ
പിണ്ഡമീയുടൽ ഞാനെന്ന ബുദ്ധിയെ
കൈവിടൂ ഭവാൻ, സർവാത്മവസ്തു ഞാൻ
നിർവികല്പപര ബ്രഹ്മമെന്നുതാൻ
നിശ്ചയാത്മകബുദ്ധി കൈക്കൊൾക നീ
നിശ്ചലോദാരശാന്തിയുൾക്കൊൾക നീ. 161

ഉൺമയില്ലാത്ത ദേഹേന്ദ്രിയാദിയി–
ലുൾഭ്രമത്താലുദിച്ചോരഹന്തയെ
എത്രനാൾതൂത്തുമാററാതെ വാണിടു–
ന്നത്രനാളുമാ,വിദ്യാവിശാരദൻ

എത്രവേദാന്ത നീതിജ്ഞനാവട്ടെ
മുക്തിവാർത്തയ്ക്കുമർഹനായ്‌വന്നിടാ. 162

ഛായതൻമെയ്, പ്രതിബിംബമെയ്, സ്വപ്ന—
കാലമെയ്മനഃ സങ്കല്പമെയ്യിവ
ഏതിലാകിലും ഞാനെന്നെഴുന്നധീ—
യേതുമേ നിനക്കില്ലതിൻമാതിരി
ഇന്നു ജീവവത്തായൊരീ മെയ്യിലും
വന്നിടൊല്ലാ നിനക്കു ഞാനെന്നധീ. 163

മിഥ്യയാമിപ്രപഞ്ച വസ്തുക്കളിൽ
സത്യബുദ്ധിയുള്ളോരു മർത്ത്യർക്കെഴും
ദേഹമാണു ഞാനെന്നുള്ള ബുദ്ധിതാൻ
ഹേതു ജന്മാദിദുഃഖമുണ്ടാകുവാൻ
സന്ത്യജിക്കേണമെന്തുചെയ്തും ഭവാ—
നന്തരംഗത്തിൽനിന്നു ദേഹാത്മധീ
തള്ളിയെങ്കിലാബുദ്ധിയെന്നീ, നിന—
ക്കില്ല പിന്നെപ്പുനർജന്മമുക്തിയും 164

## പ്രാണമയകോശ വിവേകം

അഞ്ചുകർമ്മേന്ദ്രിയങ്ങളും പ്രാണനും
ചേർന്നകോശമീപ്രാണമയാഖ്യമാം
പ്രാണകോശമിങ്ങന്നകോശത്തിനെ
പ്രാണവത്താക്കി നിർത്തുകമൂലമായ്
അന്നമുണ്ടുനിറഞ്ഞിട്ടതു സർവ—
കർമ്മവും ചെയ്യുവാൻ ശക്തമായിടും 165

വായുവിൻ വികാരംമാത്രമായൊരീ
പ്രാണകോശമാത്മാവല്ല നിശ്ചയം;
വായുവിൻ മട്ടകത്തും പുറത്തുമാ—
യാഗമിക്കുന്നു നിർഗ്ഗമിച്ചീടുന്നു

എന്നുമെങ്ങുമനിഷ്ടവുമിഷ്ടവു–
മന്യനുള്ളതും സ്വന്തമെന്നുള്ളതും
ഒന്നുമേതും തിരിച്ചറിഞ്ഞീടാതെ
നിന്നിടുന്നു പരതന്ത്രമായ്സദാ. 166

## മനോമയകോശ വിവേകം (കേക)

ജ്ഞാനേന്ദ്രിയങ്ങളഞ്ചും മനസ്സും മനോമയ–
കോശം ഞാനെന്നേറതന്നെ വികല്പത്തിന്നുമൂലം
നാമാദിഭേദപ്രദം സുശക്തം പ്രാണമയ–
കോശത്തിൽനിറഞ്ഞേറെജ്ജൃംഭിച്ചു നിന്നീടുന്നു. 167

ഇന്ദ്രിയമഞ്ചും പഞ്ചഹോതാക്കളെണ്ണമററു–
കുന്നിക്കുമാ വാസനാവിറകിൽ കത്തിച്ചെന്നും
അമേയവിഷയാജ്യധാരയാൽ വർദ്ധിക്കുമീ
മനോമയാഗ്നി വിശ്വഭരണം നടത്തുന്നു. 168

മനസ്സിനേക്കാറംമേലേയ്‌വിദ്യ മറെറാന്നില്ല
മനസ്സുതാനവിദ്യ സംസാരബന്ധഹേതു;
മനസ്സുനശിക്കുമ്പോറം സമസ്തം നശിച്ചീടും
മനസ്സുവിജൃംഭിച്ചാൽ സമസ്തംവിജൃംഭിക്കും. 169

മനംതാൻ, ദ്രവ്യശൂന്യസ്വപ്നത്തിൽ,സ്വശക്തിയാൽ
സമസ്തംഭോക്താവാദിജഗത്തും സൃഷ്ടിക്കുന്നു.
അമ്മട്ടീജാഗ്രത്തിലുമില്ലൊരുഭേദമിവ–
യെല്ലാംതാനതുമൂലം മനസ്സിൻ വിജൃംഭണം 170

സുഷുപ്തിതന്നിൽ മനംലയിക്കെയൊന്നുമില്ലാ–
തിരിപ്പതനുഭവസിദ്ധമീ ലോകർക്കെല്ലാം
അതിനാൽ മനുഷ്യൻെറ മനസ്സിൻകല്പനതാ–
നവൻെറ സംസാര,മീ സംസാരം സത്യമല്ല. 171

കൊണ്ടലുകളെക്കൊണ്ടുവരുന്നു കാററു പിന്ന–
ക്കൊണ്ടലുകളെക്കൊണ്ടുപോകുന്നാക്കാററുതന്നെ.
സംസാരബന്ധം കല്പിക്കുന്നതും മനസ്സത്രേ
സംസാരമുക്തി കല്പിക്കുന്നതും മനസ്സത്രേ 172

ദേഹാദിവിഷയങ്ങളേതിലും രാഗമേററി–
ഛേനുവെപ്പോൽ മർത്ത്യനെഗ്ഗുണത്താൽബന്ധിപ്പതും
വിഷംപോൽ വിഷയത്തിൽ വൈരസ്യം വരുത്തീട്ടു
വിമുക്തിനൽകുവതും മനസ്സൊന്നുതാൻനൂനം. 173

ആകയാൽ മാനസംതാൻ കാരണമീജീവന്നു–
പാകംപോൽബന്ധമോക്ഷഭാവങ്ങളുണ്ടായീടാൻ;
മാനസംരജോഗുണദൂഷിതം ബന്ധഹേതു.
മോക്ഷദം രജസ്തമശ്ശൂന്യമാനസംതന്നെ. 174

വിവേകം വിരക്തിയീ ഗുണങ്ങൾ വിവൃദ്ധമായ്
വിശുദ്ധമായാൽ മനം വിമുക്തിപ്രദമാകും.
അതിനാലാരണ്ടിനുമതിദാർഢ്യമേകേണം
മതിമാൻ വിമുക്തിക്കു കൊതിയുള്ളവനാദ്യം. 175

മനസ്സെന്നൊരു നാമം ധരിച്ച മഹാവ്യാഘ്രം
മദിച്ചു വിഷയൗഘമഹാരണ്യത്തിലെങ്ങും
ചരിച്ചീടുന്നങ്ങോട്ടുഗമിച്ചീടൊല്ല, മോക്ഷം
വരിക്കാനിച്ഛരിക്കുന്ന വരേണ്യസജ്ജനങ്ങൾ. 176

മനസ്സുസൃഷ്ടിക്കുന്നു സ്ഥൂലവും സൂക്ഷ്മവുമായ്,
ശരീരവർണ്ണാശ്രമജാതിഭേദങ്ങളായും
ഗുണക്രിയാദിഹേതുഫലാദിയായുമുള്ള
വിഷയങ്ങളെ നിത്യമനുഭോക്താവിന്നായി. 177

മനസ്സീയസങ്ഗചിദ്രൂപനാമാത്മാവിനെ
മയക്കിദ്ദേഹേന്ദ്രിയപ്രാണാദിഗുണൗഘത്താൽ
ബന്ധിച്ചുതൻെറ കൃത്യഫലാനുഭവങ്ങളിൽ
സന്തതം ഞാനെൻേറതെന്നുംഭ്രമമുണ്ടാക്കുന്നു. 178

അധ്യാസദോഷത്താലേ പുരുഷന്നീ സംസൃതി—
യധ്യാസബന്ധം മനഃകല്പിതം മാത്രമത്രേ
മനംതാൻ, രജസ്തമോദുഷ്ടനാമവിവേകി—
തനിക്കു ജനനാദിദു:ഖങ്ങൾക്കാദിമൂലം. 179

അതിനാൽ മനസ്സിനെയവിദ്യയെന്നോതുന്നു
ശരിയായ്പരമാർത്ഥം ദർശിച്ച പണ്ഡിതൻമാർ;
കാർമുകിൽമണ്ഡലത്തെക്കാറെറന്ന കണക്കിനെ
മാനസം പ്രപഞ്ചത്തെ ഭ്രമണം ചെയ്യിക്കുന്നു 180

തൻമൂലം മുമുക്ഷുക്കളെമ്മട്ടും യത്നംചെയ്തും
തൻമനഃ സംശോധനം സന്തതംചെയ്തീടേണം
മനസ്സുവിശുദ്ധമായ്ഭവിച്ചാൽ വിമുക്തിയും
കരത്തിലെഴും നെല്ലിക്കനിപോലായിത്തീരും 181

മുക്തിയിലൊന്നിൽതന്നെ സക്തിയാൽ,വിഷയത്തിൻ
ഭുക്തിയിലുള്ളരാഗം വിത്തറവെട്ടിത്തള്ളി
സർവകർമ്മങ്ങളേയും സംന്യസിച്ചനാരതം
സൻമയബ്രഹ്മത്തിങ്കൽ വർദ്ധിക്കും ശ്രദ്ധയോടെ
ശ്രവണമനനാദിസുനിഷ്ഠനായാലവൻ
സ്വബുദ്ധിക്കെഴും രജോദോഷത്തെദൂരെത്തള്ളും 182

ആദ്യന്തങ്ങളുള്ളതും, പരിണാമിയും, ദുഃഖ—
പാത്രവുമായി സ്വയംവിഷയമായ് നിൽക്കയാൽ
ആ മനോമയകോശം പരാത്മാവാകുന്നീല
കാണുന്നോൻ, താൻകാണുന്നകാഴ്ചയായ്ഭവിച്ചീടാ. 183

## വിജ്ഞാനമയകോശം

ബുദ്ധീന്ദ്രിയങ്ങളൊത്തബുദ്ധിതാന,തിൻേറതാം
വൃത്തികളോടുംകൂടികർത്തൃത്വം കൈക്കൊണ്ടെന്നും
വിജ്ഞാനമയകോശസംജ്ഞമായ് ചമയുന്നു,
മർത്ത്യന്നുസംസാരത്തിൻ വിത്തതൊന്നുതാനല്ലോ.184

പിൻതുടർന്നീടുമാത്മ പ്രതിബിംബത്താൽ ശക്തം
വിജ്ഞാനമയകോശം പ്രകൃതിവികാരംതാൻ
ജ്ഞാനമാം ക്രിയയാർന്നീ, ഞാൻദേഹംതാനിന്ദ്രിയ-
ജാലങ്ങളെന്റെയെന്നു,മഭിമാനിച്ചീടുന്നു 185

അനാദിയിക്കോശംതാൻ ജീവനായ് ഞാനെന്നുള്ള
സ്വഭാവമാർന്നോൻ, സർവവ്യവഹാരാധികാരി.
പൂർവവാസനയ്ക്കൊത്തു പുണ്യപാപകർമ്മങ്ങ-
ളോരോന്നുംചെയ്തവതൻഫലവും ഭുജിക്കുന്നോൻ 186

ഓരോരോജാതികളിൽ ജാതനായ് വീണ്ടുംവീണ്ടും-
മേലോട്ടേയ്ക്കുയരുന്നുതാഴോട്ടുതാണീടുന്നു.
വിജ്ഞാനമയനാകുമിവന്നുതന്നെ ജാഗ്രത്-
സ്വപ്നാദിമൂന്നവസ്ഥ, സുഖദുഃഖാദിസർവം. 187

ശരീരാദികങ്ങളെല്ലാമാശ്രമധർമ്മകർമ്മ-
ഗുണാദിയെല്ലാമെന്റെയെന്നഭിമാനിക്കുന്നോൻ
വിജ്ഞാനമയനിവന്നെത്രയും പ്രകാശമു-
ണ്ടത്രമേൽ പരമാത്മസാന്നിദ്ധ്യമേറുകയാൽ;
ഇതുതാനാത്മാവിന്റെയുപാധി വിഭ്രമത്താൽ
നിജാത്മാവിതെന്നോർപ്പോൻ സംസരിച്ചുഴലുന്നു. 188

ആമനോമയത്തിലുമാപ്രാണമയത്തിലും
വ്യാപിച്ചു വിളങ്ങുന്നീ വിജ്ഞാനമയകോശം
ജ്യോതിസ്സുംകൂടസ്ഥനുമായിട്ടു,മീയുപാധി-
യോഗത്താലീയാത്മാവു കർത്താവും ഭോക്താവുമായ്
189

ബുദ്ധിയാം മിഥ്യാത്മാവിൻതാദാത്മ്യദോഷാൽസ്വയം
സർവാത്മാവായും, പരിച്ഛേദത്തെപ്രാപിക്കയാൽ.
തന്നെത്താൻവെവ്വേറായിത്താൻതന്നെ വീക്ഷിക്കുന്നൂ
മണ്ണിൽനിന്നന്യംമണ്ണിൻകുടമെന്നെണ്ണുംമട്ടിൽ. 190

സ്വഭാവാൽ സർവാതീതൻ സദൈകരൂപനാത്മാ—
വുപാധിസംബന്ധത്താലതിൻെറ ഗുണംനേടി
വികാരഹീനമഗ്നിയിരുമ്പിൻ വികാരങ്ങ—
ളിയലുംപോലുപാധിധർമ്മങ്ങൾ ചേർന്നു കാൺമൂ.191

**ശിഷ്യൻചോദിച്ചു:**

ഭ്രമത്താലല്ലെന്നാകിൽമറേറതുമട്ടിലാട്ടെ
വരുന്നൂജീവഭാവം പരാത്മാവിനു, പക്ഷേ
അതിൻെറയുപാധിയുമനാദിയാണെന്നാകി—
ലനാദിപദാർത്ഥത്തിന്നന്തമെങ്ങനെചേരും? 192

ആകയാലാത്മാവിന്നു ജീവത്വംനിത്യമായി—
ത്തീരുന്നു, സംസാരവും നിവർത്തിക്കാതെയാകും.
തന്മൂലം മോക്ഷമെനിക്കെങ്ങനെവന്നുകൂടും?
എന്നതുമെന്നോടരുൾചെയ്യണേ ഗുരുദേവ! 193

**ശ്രീഗുരുവരുളിച്ചെയ്തു:—**

ചോദിച്ചുസമുചിതം ഹേ വിദ്വൻ ഭവാൻ, ഞാനി—
ന്നോതീടുമീയുത്തരം സ്വശ്രദ്ധം ശ്രവിച്ചാലും
പ്രാമാണ്യമേതുമുള്ളതാവുകില്ലുൾഭ്രാന്തിയാൽ
മോഹിതനായുള്ളോൻെറ കല്പനയല്പംപോലും 194

വിഭ്രമംമാത്രമല്ലാത,ത്യന്തനിസ്സംഗനീ
നിഷ്ക്രിയനിരാകാരനിർമ്മലാത്മാവിന്നേതും
സംബന്ധം വരുന്നീലബാഹ്യാർത്ഥങ്ങളോടെന്നു—
മംബരത്തിനു നീലവർണ്ണാദിയോടെന്നപോൽ 195

പ്രത്യഗ്ബോധാനന്ദമായ്,നിർഗ്ഗുണനിഷ്ക്രിയമായ്
ദ്രഷ്ടാവാമീയാത്മാവിൽ, ബുദ്ധിതൻഭ്രാന്തിമൂലം
ഭവിച്ചജീവഭാവം സത്യമേയല്ല, മോഹം
നശിച്ചാൽ ജീവത്വമില്ലതിൻെറ മിഥ്യാത്വത്താൽ.
വിഭ്രാന്തിയെത്രനാളുണ്ടത്രനാൾ പ്രമാദത്താൽ
മിഥ്യാജ്ഞാനോജ്ജൃംഭിതൻ ജീവനും നിലനിൽക്കും

വിഭ്രാന്തിവാഴുംകാലം രജ്ജുവിൽസർപ്പംവാഴും
വിഭ്രാന്തി നശിക്കുമ്പോാം സർപ്പവും നശിച്ചീടും. 197

യുക്തമാണവിദ്യയ്ക്കുമതിൻെറകാര്യങ്ങാംക്കു—
മുക്തമായോരനാദിഭാവമ,പ്രകാരംതാൻ—
അനാദിയായീടിലു,മവിദ്യയോടൊത്തതിൻ
സമസ്തകാര്യങ്ങളും വിദ്യയുണ്ടായീടുമ്പോാം— 198

ഉണർന്നുപോയെന്നാകിലുടനേ കിനാവെന്ന—
കണക്കേയൊന്നിച്ചങ്ങുസമൂലം നശിച്ചീടും.
അനാദിയാണെങ്കിലുമവയും 'പ്രാഗഭാവ'—
മതുപോലന്തമുള്ളോരനിത്യമെന്നും സ്പഷ്ടം. 199

അനാദിതന്നെയാകട്ടെന്നാലും 'പ്രാഗഭാവ'—
മതിന്നു 'വിധ്വംസ'മുണ്ടെന്നു നാം കണ്ടതല്ലോ.
ആ ബുദ്ധ്യുപാധിയോടു സംബന്ധംഭവിക്കയാ—
ലാത്മാവിൽ പ്രകല്പിച്ച ജീവത്വം സത്യമല്ല
ജീവനിൽനിന്നുമാത്മാ സ്വരൂപഭിന്നമതി—
ന്നീബുദ്ധിസംബന്ധവും മിഥ്യാജ്ഞാനത്താൽമാത്രം.
200, 201

ആമിഥ്യാജ്ഞാനമാകെമാറുവാൻ സമ്യഗ്ജ്ഞാന—
മാജ്ജിക്കവേണമന്യമാർഗ്ഗങ്ങളൊന്നുമില്ല.
ബ്രഹ്മവുംസ്വാത്മാവുമൊന്നെന്ന വിജ്ഞാനമാണാ—
സമ്യഗ്ജ്ഞാനമെന്നല്ലോ വേദങ്ങാം വിധിക്കുന്നു. 202

സമ്യഗ്ജ്ഞാനമെന്നുള്ളതാത്മാവുമനാത്മാവും
സമ്യക്കായ്വിവേചിച്ചാൽ മാത്രമേ ജാതമാകൂ
അതിനാൽ സ്വാത്മാവിനെയനാത്മാക്കളിൽനിന്നു
വിവേചിച്ചറിയേണ്ടതവശ്യം കരണീയം. 203

ചെളിചേർന്നതിമാത്രം കലങ്ങിയാലും ജലം
ചെളിമാറുകിലേറെത്തെളിഞ്ഞുവിളങ്ങീടും.

അതുപോലന്തരാത്മാവനാത്മദോഷമെല്ലാ—
മകന്നാൽസ്ഫുടപ്രഭാസഹിതം പ്രകാശിക്കും. 204

അസത്താമനാത്മാക്കളകന്നാലന്തരാത്മാ—
വതുതാൻ പരമാത്മാവെന്നനുഭൂതിയുണ്ടാം
അതിനാലാത്മാവിൽനിന്നഹങ്കാരാദ്യനാത്മ—
നികരം നിരസിക്കയെന്നതേ കരണീയം. 205

പരിച്ഛിന്നവും ജഡമാത്രവും വികാരിയും
സ്ഥിരത്വരഹിതവും ദൃശ്യവുമാകമൂലം
വിജ്ഞാനമയമിതും പരാത്മാവല്ല നൂനം
നിത്യമായ്ഭവിക്കയില്ലനിത്യമൊരുനാളും. 206

## ആനന്ദമയകോശവിവേകം

ആനന്ദപ്രതിബിംബം ചുംബിക്കുംതനുചേർന്നും,
താമസഗുണത്തിനാൽജൃംഭിക്കും വൃത്തിയാർന്നും,
പ്രിയാദിഗുണവത്തുമിഷ്ടാർത്ഥം ലഭിക്കുമ്പോ—
ളുദിക്കുന്നതുമാണീയാനന്ദമയകോശം.
പുണ്യവാൻമാർക്കാപ്പുണ്യഫലാനുഭവത്തിങ്കൽ
നന്നായി പ്രകാശിക്കുമാനന്ദരൂപമായി.
ദേഹികളായുള്ളവരേവരുമിതിൽതന്നെ
കേവലമാനന്ദത്തെ നേടുന്നു നിരായാസം. 207

ആനന്ദമയകോശമത്യന്തം പ്രകാശിച്ചു—
കാണുന്നു ശരിക്കെന്നും സുഷുപ്തികാലംതന്നിൽ.
ഇഷ്ടസന്ദർശനാദികിട്ടുകിൽ ജാഗ്രത്തിലും
സ്വപ്നത്തിങ്കലുമിതു സ്വല്പമായ്പ്രകാശിക്കും. 208

ഉപാധിയുള്ളതായുമനാദിപ്രകൃതിതൻ
വികാരമായും പുണ്യക്രിയതൻകാര്യമായും
വികാരനികായത്തിലേകമായ് നിൽക്കുകയാൽ,
പരാത്മാവാകയില്ലീയാനന്ദമയകോശം. 209

വേദത്തിൻസൂക്തികണ്ടും കേടററയുക്തികൊണ്ടും
കോശങ്ങളഞ്ചും പാടേ നിഷേധിച്ചീടിലപ്പോൾ
ആനിഷേധങ്ങളുടെയതിരായ്, സാക്ഷിയായി–
ത്താനേ ശേഷിച്ചുകാണാം ശാശ്വതം ബോധരൂപം 210

അതാണിപ്പരമാത്മാ, കോശപഞ്ചകഭിന്ന–
മവസ്ഥാത്രയസാക്ഷിയാകിലും നിർവികാരം
ആ നിരഞ്ജനം,സ്വയംജ്യോതിസ്സാംസദാനന്ദ–
മാകുന്നു സ്വാത്മാവെന്നു ബുദ്ധിമാൻ ബോധിക്കട്ടെ. 211

## ശിഷ്യൻചോദിച്ചു:

ഉള്ളതല്ലെന്നീയഞ്ചുകോശവും തള്ളിയപ്പോ–
ഴൊന്നുമില്ലായ്മയല്ലാതൊന്നും ഞാൻ കാണുന്നീല
സദ്ഗുരോ കഥിച്ചാലും സ്വാത്മാവെന്നറിയുവാൻ
തക്കതായ് വിപശ്ചിത്തിന്നുണ്ടോ പിന്നൊരുവസ്തു? 212

## ശ്രീഗുരുവരുളിച്ചെയ്തു:

സത്യംതാൻ വിദ്വൻ ഭവാൻ ചൊന്നതു വിചാരണാ–
യുക്തിമാർഗ്ഗത്തിൽ ഭവാനെത്രയും നിപുണൻതാൻ 213

അഹങ്കാരാദിയായവികാരങ്ങളോടൊപ്പ–
മവതന്നഭാവവുമെന്നല്ലിങ്ങിവയെല്ലാം
ആരുതാനനുഭവിച്ചീടുന്നിതവനെ മ–
ററാരുമേയനുഭവിച്ചീടുന്നീലമ്മട്ടുള്ളോൻ
അവൻതാനഖിലവുമറിയുന്നോരാത്മാവെ–
ന്നറിഞ്ഞീടേണമതിസൂക്ഷ്മമാം ബുദ്ധിയാൽനീ. 214

ഏതൊരാളേതേതിന്റെ നേരിട്ടുള്ളനുഭവം
നേടുവോനവൻമാത്രമതാതിൻ സാക്ഷിയാവോൻ;
താനനുഭവിക്കാത്തകാര്യത്തിലാർക്കുംതന്നെ
സാക്ഷിത്വം സംഭവിക്കാൻ സാധ്യമല്ലൊരുനാളും. 215

ആത്മാവെയനുഭവിച്ചറിവതാത്മാവൊന്നു–
മാത്ര,മാകയാലാത്മാ സ്വസാക്ഷിമാത്രഭാവം.
അതിനാൽസ്വസാക്ഷികമന്തരാത്മാതാൻ സാക്ഷാൽ
പരാത്മസ്വരൂപമ,തന്യമൊന്നല്ലതന്നെ. 216

അവസ്ഥാത്രയത്തിലും വിശദം വിജൃംഭിച്ചു–
മകമേ ഞാൻഞാനെന്നായ് പ്രത്യഗ്രൂപത്തിൽ സദാ
പലതായ് പ്രകാശിച്ചുമാകാരവികാരങ്ങൾ
വിവിധംകൈക്കൊള്ളുമീയഹംബുദ്ധ്യാദിയെല്ലാം
ദർശിച്ചും, നിത്യാനന്ദചിദാത്മാവായിമിന്നി
നില്ക്കുന്നോൻതന്നെയാത്മാവെന്നുനീബോധിച്ചാലും
217

മൂഢൻമാർ കുടത്തിലെനീരത്തിൽ, നിഴൽക്കൊണ്ട
സൂര്യൻെറബിംബംകണ്ടു സൂര്യനെന്നോരുംമട്ടിൽ
ഉപാധിസ്ഥിതിയാർന്നചിദാഭാസനേ മൂഢൻ
ഭ്രമത്താൽ ഞാനെന്നായിങ്ങഭിമാനിച്ചീടുന്നു. 218

അഭിജ്ഞൻഘടം ജലമർക്കൻെറ പ്രതിബിംബ–
മിവയേ ദൂരെത്തള്ളിയുദാസീനസാക്ഷിയായ്
അവയേമൂന്നിനേയുമവഭാസിപ്പിച്ചീടും
സ്വയംജ്യോതിസ്സായോരു സൂര്യനെദ്ദർശിക്കുംപോൽ–
219

ദേഹത്തെബുദ്ധിയേയും ചിത്പ്രതിബിംബത്തേയും
ദൂരത്തുതള്ളി'ബുദ്ധിഗുഹ'യിൽ 'നിഹിത'മാം
അഖണ്ഡബോധം,സാക്ഷി, സർവഗം,വിഭു,നിത്യ,
മഖിലപ്രകാശകം സദസദ്വിലക്ഷണം
ബാഹ്യാഭ്യന്തരശൂന്യമനന്യമേററം സൂക്ഷ്മം
ആത്മവസ്തുവെത്തൻെറ നിജരൂപമെന്നായി
വഴിപോലറിഞ്ഞിട്ടു പുരുഷൻ പാപത്തിൽനി–
ന്നൊഴിഞ്ഞുംരജസ്സററും മൃതിയെക്കടക്കുന്നു. 220,221

അഴലററാനന്ദത്തിൽമുഴുകും ജ്ഞാനിക്കൊരു
ലവവും ഭയമെങ്ങുമൊന്നിൽനിന്നും വന്നീടാ
ആത്മതത്ത്വവിജ്ഞാനമല്ലാതീ ഭവബന്ധ_
മോക്ഷത്തിന്നില്ലമാർഗ്ഗം മോക്ഷേച്ഛുവിന്നുവേറേ. 222

**അദ്വൈതവിവേകം:**

ബ്രഹ്മവും നിജാത്മാവുമൊന്നെന്നുള്ളപരോക്ഷ_
ധന്യാനുഭവജ്ഞാനം സംസാരമോക്ഷഹേതു
ജ്ഞാനികള ജ്ഞാനത്താലദ്വിതീയമാം പര_
മാനന്ദപരബ്രഹ്മഭാവത്തെ പ്രാപിക്കുന്നു. 223

ബ്രഹ്മമായ്ഭവിച്ചൊരുപണ്ഡിതന്നൊരുനാളും
സംസൃതിക്കാവർത്തനം സംഭവിക്കില്ലപിന്നെ.
തൻമൂലം നിജാത്മാവും ബ്രഹ്മവുമഭിന്നംതാ
നൊന്നുതന്നെയാണെന്നു നന്നായിങ്ങറിയേണം 224

വിശുദ്ധം സത്യം ജ്ഞാനമനന്തം സ്വതഃസിദ്ധം
സമസ്തചരാചരസദസത്ഭാവാതീതം
നിത്യാനന്ദൈകരസം പ്രത്യഗാത്മാഭിന്നമാം
തത്ത്വാർത്ഥം നിരന്തരം വിജയിക്കുന്നുബ്രഹ്മം.225

തന്നിൽനിന്നന്യമായിട്ടൊന്നുമേയില്ലായ്കയാ_
ലുൺമയായുള്ളതൊന്നീ പരമാദ്വൈതംമാത്രം
സമ്യക്കായ്പരമാർത്ഥതത്ത്വത്തിൻ ബോധമുണ്ടായ്
വന്നെന്നാൽപിന്നന്യമായൊന്നുമേയില്ലതന്നെ. 226

വിവിധരൂപംപുണ്ടു വിലസീടുമീവിശ്വ_
മഖിലമജ്ഞാനത്താലുളവാം പ്രതീതിതാൻ;
ആവിശ്വമശേഷമാ ഭാവനാദോഷംലേശം
ബാധിക്കാതെഴും പരിപാവനബ്രഹ്മംതന്നെ 227

മണ്ണിന്റെ കാര്യമായിബ്ഭവിച്ചെന്നാലും കുംഭം
മണ്ണെന്യേമററൊന്നല്ല സർവത്രമൃദ്രൂപംതാൻ.

മണ്ണിൽനിന്നുവേറായി കുംഭമേയില്ല,കുംഭ-
മെങ്ങുതാൻ മിഥ്യയായികല്പിച്ചപേരല്ലാതെ? 228

ആരാനുമുണ്ടോ മൃത്തിൽനിന്നു ഭിന്നമായിട്ടൊ-
രാകാരംഘടത്തിനു കാട്ടുവാൻ കഴിവുള്ളോൻ?
ആകയാൽ ഘടംവെറും മോഹത്താൽ കല്പിതംതാ-
നായതിൽ പരമാർത്ഥഭൂതമാം മൃത്തേ സത്യം. 229

സദ്ബ്രഹ്മകാര്യം സർവം സദ്ബ്രഹ്മംതാ,നിതൊക്കെ-
യുത്താകുമതുമാത്ര,മതെന്യേ മററൊന്നില്ല
ഉണ്ടെന്നോതിടുന്നോനു തീർന്നില്ല മോഹമായാറം
ചൊന്നിടും പ്രജല്പനമുറക്കപ്പിച്ചുമാത്രം. 230

ഓതുന്നുബ്രഹ്മൈവേദം വിശ്വമെന്നായഥർവ-
വേദത്തിൽ സ്ഥിതിചെയ്യും വരിഷ്ഠമായ സൂക്തം
അതിനാൽ ബ്രഹ്മംതന്നെയീവിശ്വ,മധിഷ്ഠാന-
മതെന്യേഭിന്ന സത്തയാരോപിതത്തിന്നില്ല. 231

ഈലോകംസത്യമെങ്കിലാത്മാവിന്നനന്തതാ-
ഹീനതവരും, വേദപ്രാമാണ്യം നഷ്ടമാകും
ഈശ്വരൻവ്യാജവാദിയായിടും, സാധുവാകി-
ല്ലീമൂന്നും, ഹിതമല്ല മഹാത്മാക്കൾക്കൊന്നും. 232

ഞാൻഭൂതസ്ഥിതനല്ല ഭൂതങ്ങളൊന്നുമെന്നിൽ
വാഴുന്നില്ലെന്നു, വസ്തുതത്ത്വജ്ഞനീശൻചൊല്ലി 233

ജഗത്തുസത്യമെങ്കിൽ സുഷുപ്തി തന്നിലുപ-
ലഭിക്കപ്പെടേണമീ ജാഗ്രത്തിലെന്നപോലെ
സുപ്തിയിൽ ജഗത്തനുഭവിക്കപ്പെടായ്കയാൽ
സത്തല്ലതെല്ലുമിതും സ്വപ്നംപോൽ മൃഷാമാത്രം. 234

ജഗത്തിതാത്മാവെന്യേവേറല്ല,വേറായ്തോന്നൽ
ഗുണിയെവിട്ടു ഗുണംവേറെയെന്നപോൽ മിഥ്യ.

ആരോപിതത്തിന്നുണ്ടോ യാഥാർത്ഥ്യ,മധിഷ്ഠാന—
മാമട്ടിൽസ്ഫുരിക്കയാം കേവലം ഭ്രമം മൂലം. 235

ഭ്രമിച്ചോനുണ്ടാം ഭ്രമപ്രതീതിയതും, ബ്രഹ്മം;
ഭ്രമത്തിൻ നറും വെള്ളിയുൺമതൻ വെറും ചിപ്പി;
എന്നുമേയിതെന്നുനാമെണ്ണുന്നതെല്ലാം ബ്രഹ്മം
ബ്രഹ്മത്തിലാരോപിതം പ്രപഞ്ചം പേരു മാത്രം. 236

## ബ്രഹ്മസ്വരൂപവിവേകം 237, 238

അതിനാൽസർവാതീതമിതൊന്നു സത്തദ്വയം,
വിശുദ്ധം ജ്ഞാനഘനം പ്രശാന്തം നിരഞ്ജനം.
അക്രിയമനാദ്യന്തം സന്തതാനന്ദാകാരം
സദ്രൂപം സനാതന,മരൂപമാഖ്യാഹീനം
അവ്യക്തം മായാകൃതസമസ്തഭേദോപേത—
മവ്യയം നിർവികാരം നിഷ്കലമപ്രമേയം
അഖണ്ഡസുഖരസം സ്വയമേ ജ്യോതിർമ്മയം
പരമം ബ്രഹ്മതത്ത്വം പ്രകാശിക്കുന്നു നിത്യം.
അറിവോ,നറിയേണ്ടത,റിവെന്നിവ മൂന്നും
ചെറുതുമില്ലാതേതും വികല്പം ബാധിക്കാതെ
കേവലമഖണ്ഡമാം ചിൻമാത്രമനന്തമാ—
യേകമാം പരം തത്ത്വം ജ്ഞാനികൾബോധിച്ചീടും 239

തള്ളാനുമാർക്കും തന്നെ കൊള്ളാനുമാവാത്തതായ്
ചൊല്ലാനും നിനയ്ക്കുവാൻപോലുമാവാത്തതായി
അപ്രമേയമായാദിമധ്യാന്തങ്ങളില്ലാത്ത
സ്വപ്രകാശൈകപൂർണ്ണസത്തയാം ബ്രഹ്മംതാൻ ഞാൻ.

## തത്ത്വമസിവാക്യാർത്ഥവിവേകം

'തത്'പദം'ത്വം'പദമീരണ്ടിനാൽ വാച്യങ്ങളാം
ബ്രഹ്മവും സ്വാത്മാവുമീവിധത്തിൽശോധിച്ചെന്നാൽ
അവയ്ക്കു'തത്ത്വമസി'യെന്നൈക്യംസമ്യക്കായി
ഭവിക്കുമെന്നുവേദം വദിപ്പൂ വീണ്ടും വീണ്ടും. 241

രാജാവുംഭൃത്യനുംപോൽ മേരുവുമണുവുംപോൽ
സാഗരകൂപങ്ങളംപോൽ *ഭാനുഖദ്യോതങ്ങളംപോൽ
ബ്രഹ്മജീവന്മാർ ഭിന്നധർമ്മികളവർക്കൈക്യം
ചൊൽവതുലക്ഷ്യാർത്ഥത്താൽ വാച്യാർത്ഥത്തിനാലല്ല. 242

വിരോധമവതമ്മിലുപാധികല്പിതം താ–
നുപാധികൾക്കു തെല്ലും സത്യത്വമില്ലതാനും
ഈശന്നുപാധി മഹദാദികാരണം മായ,
ജീവന്നുപാധി മായാകാര്യമാം പഞ്ചകോശം. 243

പരജീവൻമാരുടെയുപാധിരണ്ടും ദൂരെ–
നിരാസംചെയ്താൽ പരനില്ല ജീവനുമില്ല
പരിചി ഭടന്റേതാം രാജ്യമോ രാട്ടിന്റേതാ–
മവപൊയ്പോയാൽ ഭടനില്ലതാൻ രാട്ടുമില്ല. 244

ഇതിൻമേലിതല്ലിതല്ലെന്നായി നിഷേധിപ്പൂ
ശ്രുതിതാൻ ബ്രഹ്മത്തിങ്കൽ കല്പിതോപാധിരണ്ടും
ആവേദപ്രമാണത്തെയാശ്രയിച്ചുകൾക്കൊണ്ടീടും
ജ്ഞാനത്താലവരണ്ടും ദൂരത്തിൽ ത്യജിക്കേണം 245

ഇതല്ലിതല്ലീരണ്ടും കല്പിതമസത്യം താൻ
കിനാവിൻ മട്ടും രജ്ജുസർപ്പത്തിൻമാതിരിക്കും
ഈവിധം,ദൃശ്യമനുകൂലയുക്തിയാൽ തള്ളി–
ജ്ജീവനുംപരനുമൊന്നെന്നു ബോധിക്കൂപിന്നെ. 246

അവയെ ലക്ഷണയാൽ സംലക്ഷിക്കേണം പിന്നെ–
യവതന്നഖണ്ഡൈകരസത്വം ബോധിക്കാനായ്.
ലക്ഷണ ജഹത്തതുമജഹത്തതും പോരാ
ലക്ഷിക്കവേണം ജഹദജഹല്ലക്ഷണയാൽ 247

ആ ദേവദത്തനീയാൾ എന്നിവിടൈക്യംതന്നെ–
'യാ' 'ഈ' തൻവിരുദ്ധാംശം ത്യാഗംചെയ്തോതുംമട്ടിൽ
ആ'തത്ത്വമസി'യെന്ന വാക്യത്തിൻ'തത്ത്വം'പദ–
വാച്യാർത്ഥവൈരുദ്ധ്യത്തെയാരണ്ടിൽനിന്നും നീക്കി, 248

*ഭാനുഖദ്യോതങ്ങൾ–സൂര്യനും മിന്നാമിനുങ്ങും

ലക്ഷിച്ചു ചിൻമാത്രമായ് ജ്ഞാനികളഖണ്ഡമാ-
മൈക്യത്തെ പ്പരജീവർക്കറിഞ്ഞഭ്യസിക്കുന്നു
ഇമ്മട്ടിൽ മഹാവാക്യശതങ്ങളോതീടുന്നു
ബ്രഹ്മജീവാത്മാക്കരംക്കിങ്ങഖണ്ഡമാകുമൈക്യം. 249

'അസ്ഥൂല'മാദിസൂക്തമോർത്തസത്തിനേവിട്ടാൽ
സിദ്ധമാം സ്വതഃസ്വാത്മാ, വ്യോമംപോല*പ്രതർക്ക്യം
അതിനാൽ സ്വാത്മാവെന്നുകരുതും ശരീരാദി-
പ്രതീതം വെറും മിഥ്യ,യതിനെ ദ്ദൂരെത്തള്ളൂ.
ഞാൻ ബ്രഹ്മംമാത്രമെന്ന സംശുദ്ധബുദ്ധിയാൽ നീ
സ്വാത്മാവിയഖണ്ഡൈകബോധമെന്നറിഞ്ഞാലും 250

മണ്ണിനാലുരുക്കൊണ്ട കുംഭാദിപദാർത്ഥങ്ങ-
ളെന്നാളുമെല്ലാംതന്നെയൊന്നാകെ മണ്ണുതന്നെ
അമ്മട്ടിൽ സത്തായോരീബ്രഹ്മത്തിൽനിന്നുണ്ടായ-
തെമ്മട്ടും ബ്രഹ്മാകാരമെല്ലാമേ ബ്രഹ്മംമാത്രം.
ഏതൊരു സത്തിൽനിന്നു വേറായൊന്നില്ലായ്കയാ-
ലേകമാമതേ സത്യ,മതുതാൻ സ്വയം സ്വാത്മാ
തൻമൂലം സുനിർമ്മലമദ്വൈതം ശാന്താകാരം
സന്മാത്രം പരം ബ്രഹ്മ,മതുതന്നെയാണു നീ 251

സ്വപ്നത്തിൽ ദേശംകാലംവിഷയംജ്ഞാതാവാദി-
യൊക്കെയുമെപ്രകാരം മിഥ്യയാണ,പ്രകാരം
ഇപ്പൊഴീജാഗ്രത്തിലെ ജഗത്തുമാകമാനം
മിഥ്യതാ,നജ്ഞാനത്തിൻ കാര്യങ്ങളാകമൂലം
ഈദേഹമിന്ദ്രിയങ്ങരം പ്രാണങ്ങളഹങ്കാര-
മീവകയെല്ലാംതന്നെ കേവലമസത്തത്രേ
യാതൊന്നോ പ്രശാന്തമായദ്വൈതമായ് നിർമ്മല-
മായതാപ്പരംബ്രഹ്മമതുതന്നെയാണു നീ 252

ഭ്രമത്താലൊന്നിൽ പരികല്പിതമന്യം, ഭ്രമം
നശിച്ചാലില്ല പിന്നാ,സത്യവസ്തുവേയുള്ളു,

---

* അപ്രതർക്ക്യം— നിർവചിക്കാൻ (ലക്ഷണം കല്പിക്കാൻ) സാധ്യമല്ലാത്തത്

സ്വപ്നംതീർന്നുണർന്നെന്നാൽ വിചിത്രം സ്വപ്നവിശ്വം
സ്വല്പവും കാണാനുണ്ടോ താനൊഴിഞ്ഞന്യമെങ്ങാൻ? 253

**തത്ത്വമസിദശകം**

ദൂരത്തായ് ജാതിനീതികുലഗോത്രാദികളെല്ലാം,
ചേരാതായ് നാമരൂപഗുണദോഷാദിയൊന്നും,
യാതൊന്നു ദേശകാലവിഷയാതീതമതു—
താൻബ്രഹ്മം *തത്ത്വമസി ഭാവനചെയ്കാത്മാവിൽ.254

എന്തിനും മേലായേതു വാക്കുകൾക്കുമെത്താതെ
നിർമ്മലജ്ഞാനമെന്ന കണ്ണിനാൽ കാണാവതായ്
യാതൊന്നനാദിശുദ്ധചിദ്ഘനവസ്തുവതു—
താൻബ്രഹ്മം തത്ത്വമസിഭാവനചെയ്കാത്മാവിൽ. 255

*ഊർമ്മികളാറിൻ യോഗമേലാതെ യോഗിഹൃത്താൽ
ഭാവിതം കരണങ്ങളാലവിഭാവിതമായ്
യാതൊന്നവേദ്യം ബുദ്ധിയാൽ,അനവദ്യമതു—
താൻബ്രഹ്മം,തത്ത്വമസി ഭാവനചെയ്കാത്മാവിൽ. 256

ഭ്രാന്തിയാൽകല്പിച്ചോരീ വിശ്വമാം സ്വാംശത്തിന്നൊ—
രാശ്രയം, നിരാശ്രയം, സദസദ്വിലക്ഷണം
യാതൊന്നു നിഷ്കളമായ് സാദൃശ്യഹീനമതു—
താൻബ്രഹ്മം തത്ത്വമസി ഭാവനചെയ്യാത്മാവിൽ 258

തെല്ലുമേ ഭേദമെന്യേ സുസ്ഥിരസ്വഭാവമായ്
കല്ലോലമില്ലാതുള്ള കടൽപോൽ നിശ്ചലമായ്
യാതൊന്നു നിത്യമുക്തം വിഭാഗാതീതമതു—
താൻബ്രഹ്മം തത്ത്വമസി ഭാവനചെയ്കാത്മാവിൽ 259

ഏകമാം സത്തെന്നാലു,മനേകത്തിന്നു ഹേതു,
ഹേതുക്കളേതിന്റെയും ഹേതുത്വംതള്ളാൻ ഹേതു,

---

*ഊർമ്മികൾ— വിശപ്പ്, ദാഹം, ശോകം, മോഹം, ജര, മരണം ഈ ആറെണ്ണമാണ് *തത്ത്വംഅസി— അതു് (ആബ്രഹ്മം) നീയാകുന്നു.

യാതൊന്നോ സ്വയം കാര്യകാരണാതീതമതു—
താൻബ്രഹ്മം തത്ത്വമസിഭാവനചെയ്കാത്മാവിൽ 260

വികല്പമില്ലാതെന്നു,മനല്പമക്ഷരമായ്
ക്ഷരത്വാക്ഷരത്വങ്ങൾക്കതീതംപരം നിത്യം
യാതൊന്നു നിരഞ്ജനമവ്യയസുഖമതു—
താൻബ്രഹ്മംതത്ത്വമസി ഭാവനചെയ്കാത്മാവിൽ 261

ഭ്രമത്താൽ നാമം രൂപം വികാരം ഗുണം സർവം
കലർന്നിങ്ങനേകമായ് വിളങ്ങിസ്സത്തായ് സദാ
യാതൊന്നോസ്വയം സ്വർണ്ണംപോലവികാരിയതു—
താൻബ്രഹ്മം, തത്ത്വമസി ഭാവനചെയ്കാത്മാവിൽ.

മിന്നുന്നിതന്യമൊന്നുമെന്നിയേ പരാത്പര—
മന്തര്യാമിയായേകരസമാത്മ ലക്ഷണം
യാതൊന്നവ്യയസത്യാനന്ദചിത്സുഖമതു—
താൻബ്രഹ്മം തത്ത്വമസി ഭാവനചെയ്കാത്മാവിൽ 263

ഇച്ചൊന്നപരമാർത്ഥം ബുദ്ധിയാൽ സ്വയം ശ്ലാഘ്യ—
യുക്തിയാൽ, സ്വാത്മാവിൽതാൻ ഭാവനചെയ്തീടേണം
അതിനാൽ സന്ദേഹാദിയകന്നു തത്ത്വജ്ഞാനം
സുലഭമാകു,മുള്ളംകൈയിലെ വെള്ളംപോലെ 264

സൈന്യത്തിൽ ഭൂപനേപ്പോൽ ഗാത്രാദിസംഘംതന്നിൽ
സംശുദ്ധം ബോധമാത്രം സ്വം തത്ത്വം സംവേദിച്ചും
സ്വാത്മാവെയാശ്രയിച്ചും സ്വാത്മാവിൽ സദാവാണു—
മാബ്രഹ്മത്തിലഖിലവിശ്വം നിശ്ശേഷം ലയിപ്പിക്കൂ. 265

ബുദ്ധിതൻ ഗുഹയ്ക്കുള്ളിൽ സദസദ്വിഭിന്നമാ—
യദ്വയം സത്യം പരം സംസ്ഥിതം പരബ്രഹ്മം;
ബ്രഹ്മസ്വരൂപനായാഗുഹയിൽ വാഴുന്നോനു
പിന്നൊരുമാതൃഗർഭഗുഹാധിവാസം വരാ. 266

## വാസനാക്ഷയോപായ വിവേകം

ബ്രഹ്മത്തെയറിഞ്ഞാലും പിന്നെയും നശിക്കാതെ
നിന്നീടുമനാദിയാം വാസന ശക്തിമത്തായ്
കർത്താ ഞാൻ ഭോക്താ ഞാനെന്നിത്തരം ദൃഢഭാവാൽ
വർത്തിക്കും സദാ മർത്ത്യസംസാരഹേതുവായി,
അതിനെയന്തർമ്മുഖദൃഷ്ടിയോടാത്മാവിൽതാൻ
സ്ഥിതിചെയ്തമ്മട്ടിലും നശിപ്പിക്കേണം നൂനം.
മുനിമാർ മുക്തിയെന്നു മൊഴിയുന്നിഹത്തിൽത്താൻ
കനത്തവാസനതൻ സമസ്തനാശനത്തെ. 267

ഞാനെന്നുമെന്റേതെന്നുമായിട്ടിങ്ങനാത്മാവാം
കായേന്ദ്രിയാദ്യങ്ങളെ ഭാവിക്കയാണധ്യാസം.
അധ്യാസമതിനെത്തൻ നിത്യാത്മനിഷ്ഠമൂലം
വിധ്വംസംചെയ്തീടേണം നിശ്ശേഷമാത്മജ്ഞാനി 268

ബുദ്ധിക്കുമതിൻവൃത്തിക്കൊക്കെയും സാക്ഷിയായ
പ്രത്യഗാത്മാവിനെത്താൻ ബോധിച്ചു വഴിപോലെ
ആ പ്രത്യഗാത്മാതന്നെ ഞാനെന്ന സദ്വൃത്തിയാ-
ലാത്മാവല്ലാത്തതിൽനിന്നാത്മബുദ്ധിയെ നീക്ക. 269

ലോകാചാരമര്യാദയനുവർത്തിക്കെന്നതും
ദേഹരക്ഷണാദികളനുവർത്തിക്കെന്നതും
ശാസ്ത്രത്തെയനുവർത്തിക്കെന്നതും ദൂരെത്തള്ളി
സ്വാത്മാവിൽനിന്നധ്യാസം മാററുകനിശ്ശേഷം നീ 270

ലോകവാസനയതും ദേഹവാസനയതും
ശാസ്ത്രവാസനയതും മാറാതെയായീടുകിൽ
ജാതമാകയേയില്ല ജീവന്നിങ്ങേതുമൊരു-
കാലവുമാത്മജ്ഞാനമെന്നതു വേണ്ടുംവണ്ണം. 271

സംസാരകാരാഗൃഹമോചനമിച്ഛിക്കുവോൻ-
തൻകാലിൽ തളപ്പെട്ടോരിരുമ്പിൻ ചങ്ങലയായ്
ജ്ഞാനികാം ചൊൽവൂ ചണ്ഡവാസനമൂന്നിനേത്താൻ,
വാസനാബന്ധമററോൻ പ്രാപിക്കുന്നിതു മോക്ഷം 272

ജലാദിസമ്പർക്കത്താൽ പുറമേ ചീഞ്ഞു നാററം
പെരുതായ്, മാറിപ്പോയോരകിലിൻ ദിവ്യഗന്ധം
ആയകിൽ തേച്ചുരച്ചു ബാഹ്യമാം ദുർഗന്ധത്തെ
മാററിയാൽ ദിവ്യഗന്ധമേററവും പ്രകാശിക്കും. 273

മനസ്സിലന്തമററു പടർന്ന ദുർവാസനാ—
രജസ്സാൽ മൂടപ്പെട്ട പരാത്മസദ്വാസന,
പ്രജ്ഞതൻ സംഘർഷണം വർദ്ധിച്ചാൽ വിശുദ്ധമായ്
പ്രസ്ഫുടം പ്രകാശിക്കും ചന്ദനഗന്ധംപോലെ. 274

അനാത്മദുർവാസനാസമൂഹത്താലത്യന്തം
തിരോഭൂതമായ്പോയ പരാത്മസദ്വാസന,
വ്യക്തമായ് പ്രകാശിക്കും, നിത്യാത്മനിഷ്ഠമൂലം
മിഥ്യാനാത്മവാസന നിശ്ശേഷം നശിക്കുമ്പോൾ. 275

എത്രയ്ക്കു മനം, പ്രത്യഗാത്മാവിൽ ചേർന്നുനിൽക്കു—
മത്രയ്ക്കും ബാഹ്യാനാത്മവാസന വിട്ടുമാറും.
ആ ബാഹ്യവാസനകളാകവേയകലുമ്പോൾ
ആത്മാനുഭൂതിയുണ്ടാം നിർവിഘ്നമായിത്തന്നെ. 276

സന്തതം സ്വാത്മാവിൽ താൻ സുസ്ഥിതമായിത്തീന്നാ—
ലമ്മനസ്സായോഗിക്കു സമ്പൂർണ്ണം നശിച്ചീടും
വാസനകളുമപ്പോൾത്താനേ പോയകന്നീടു—
മാകയാലാത്മാവിൽനിന്നധ്യാസമകറേറണം. 277

തമസ്സു മററുരണ്ടാൽ, രജസ്സു സത്വത്തിനാൽ,
സത്വവും വിശുദ്ധിയാൽ വിനഷ്ടമാകും നൂനം
അതിനാൽ സത്വഗുണമവലംബിച്ചു തന്നെ—
യഴിച്ചു തള്ളുകനീ സ്വാത്മാവിൽനിന്നധ്യാസം. 278

പ്രാരബ്ധം സ്വദേഹത്തെ പാലിച്ചുകൊള്ളുമെന്ന
പാഴററ നിശ്ചയത്താൽത്താനേറെ സ്ഥിരനായി
ധീരത്വമാലംബിച്ചു തീവ്രമായ് പണിപ്പെട്ടും
നീതീരെത്യജിക്കേണം സ്വാത്മാവിൽനിന്നധ്യാസം. 279

ഞാൻ ജീവനല്ല പരംബ്രഹ്മംതാനെന്നുറച്ച–
ഭാവത്താലനാത്മാവെ വ്യാവർത്തിച്ചുപേക്ഷിച്ചു
വാസനാവേഗംമൂലംവന്നുചേർന്നൊരധ്യാസ—
മാകവേയാത്മാവിൽ നിന്നകലെത്തള്ളേണം നീ. 280

ശ്രുതിയാൽ യുക്തിയാലും സ്വാനുഭൂതിയാലും നീ
വഴിപോൽ സ്വാത്മാവിന്റെ സാർവാത്മ്യം
ബോധിച്ചെന്നും
പഴുതേ വിഭ്രാന്തിയാലുളവായൊരധ്യാസം
മുഴുവൻ സ്വാത്മാവിൽനിന്നൊഴിവാക്കുകവേണം
സ്വീകരിക്കുകയെന്നോ, സന്ത്യജിക്കുകയെന്നോ
കേവലം മുനിക്കൊരു കർമ്മവുമില്ല നൂനം,
ആകയാൽ ബ്രഹ്മത്തിങ്കലേകനിഷ്ഠയാൽ സർവ–
കാലവും സ്വാത്മാവിൽനിന്നധ്യാസമകറ്റേണം 282

തത്ത്വമസ്യാദി മഹാവാക്യാർത്ഥവിചാരത്താൽ
സിദ്ധമാം ബ്രഹ്മാത്മൈക്യവിജ്ഞാനം
ഹേതുവായി
ബ്രഹ്മത്തിലാത്മഭാവനിർണ്ണയദാർഢ്യത്തിന്നാ–
യെമ്മട്ടുമാത്മാവിൽനിന്നധ്യാസമകറ്റേണം 283

ഈ ദേഹം ഞാനെന്നുള്ള ധീമോഹം നിശ്ശേഷമായ്
തീരുന്നതെന്നാണന്നേവരെയ്ക്കും മുടങ്ങാതെ
സാവധാനമായ്തന്നെ യോഗയുക്താത്മാവായി–
ട്ടാകവേയകറ്റേണമാത്മാവിൽനിന്നധ്യാസം 284

ജീവനും ജഗത്തുമെന്നീവക പ്രതീതികൾ
കേവലം കിനാവുപോലാവതേതൊരുനാളോ
ഹേവിദ്വൻ, ഭവാനതുനാൾവരെ നിരന്തരം
വേറാക്കി വെടിയേണമാത്മാവിൽനിന്നധ്യാസം. 285

നിദ്രയാൽതാനോ ലോകവൃത്താന്തശ്രദ്ധയാലോ
ശബ്ദാദിയാലോ സ്വാത്മവിസ്മൃതി ഭവിച്ചീടാൻ

ഒരിക്കൽപോലുമൊരുപഴുതുമുണ്ടാകാതെ
സ്മരിച്ചീടേണം സദാ സ്വാത്മാവെപ്പരാത്മാവിൽ 286

ജനനീജനകർതൻമലത്തിൽനിന്നും ജാതം,
മലമാംസാദിമയം, ശരീരമിതിനേയും
ശരിക്കു ചണ്ഡാലനെക്കണക്കേ ദൂരെത്തള്ളി—
പ്പരബ്രഹ്മമായ്ത്തീന്നു ചരിതാർത്ഥനായാലും. 287

കേവലം ഘടാകാശം മഹാകാശത്തിലേയ്ക്കു
ചേരുംപോൽ സ്വാത്മാവിനെപ്പരാത്മാവിങ്കൽ ചേർത്തു
ലയിപ്പിച്ചഖണ്ഡൈകരസനായ് മുന്നേ ഭവാൻ
ഭവിച്ചീടുക മൗനപരനായ്താനെപ്പോഴും 288

സ്വയം നീ സ്വപ്രകാശം പ്രപഞ്ചാധിഷ്ഠാനമാം
പരംബ്രഹ്മമായ്ത്തീർന്നു സദാത്മഭാവത്തോടെ
ബ്രഹ്മാണ്ഡമതിനേയും പിണ്ഡാണ്ഡ
മിതിനേയും
സന്ത്യജിച്ചേക്കൂ മലഭാണ്ഡത്തെയെന്നപോലെ 289

ഇന്നീദേഹത്തിലൂന്നി നിന്നീടുമഹംബുദ്ധി—
യൊന്നാകെ സദാനന്ദചിദാത്മാവിങ്കലാക്കി
ഈ ലിങ്ഗദേഹത്തെയും നീ ദൂരെത്തള്ളിനീക്കി
കേവലബ്രഹ്മമായിത്തീരുക സർവകാലം 290

മുകുരംതന്നിൽ കാണും നഗരംപോലെതൊന്നിൻ—
നിഴലായ് നില്ക്കയാണീ നിഖിലലോകാഭാസം?
അപ്പരബ്രഹ്മം ഞാനെന്നുദ്ബുദ്ധനായിട്ടു നീ—
യെപ്പോഴും കൃതകൃത്യനായിട്ടു ഭവിക്കേണം 291

യാതൊന്നു സത്യഭൂതമാദിമാം ചിദദ്വൈത—
മാനന്ദം,ക്രിയാഹീനമരൂപം നിജരൂപം
അതിനെപ്രാപിച്ചിട്ടീയസത്യശരീരത്തെ
ത്യജിച്ചീടുക നടൻ ധരിച്ച വേഷത്തെപ്പോൽ 292

ഈ ദൃശ്യമെല്ലാമട്ടും മിഥ്യതാൻ ഞാനെന്നർത്ഥം.
ചേരുന്നീലി,തിലെങ്ങും; കാണുന്നൂക്ഷണികത്വം
'ഇതെല്ലാമറിവൂഞാൻ' എന്നൊരു പ്രതീതിയാ–
ക്ഷണികാഹങ്കാരാദിക്കെങ്ങനെ സിദ്ധിച്ചീടും? 293

സുഷുപ്തികാലത്തിലും സത്ത കാൺകയാലഹം
പദാർത്ഥ,മഹങ്കാരം മുതല്ക്കേതിനും സാക്ഷി,
ശ്രുതിയും സ്വയം 'നിത്യനജനെ'*ന്നാരെയോതു.
ന്നതുതാൻ പ്രത്യഗാത്മാ സദസദ്വിലക്ഷണം 294

മാററമുള്ളവയുടെ മാററമെല്ലാമറിവോൻ
മാററമില്ലാത്ത നിത്യനായാലേ മതിയാവൂ.
കണ്ടിതു മനോരഥസ്വപ്നസുപ്തികളിലീ–
രണ്ടിൻെറയില്ലായ്മയും വ്യക്തമായ് വീണ്ടും
വീണ്ടും 295

അതിനാലഭിമാനം തള്ളുക, മാംസപിണ്ഡ–
മിതിലുംബുദ്ധിസൃഷ്ടപിണ്ഡാഭിമാനി*യിലും.
കാലങ്ങൾ മൂന്നുമേതും ബാധിക്കാതോരഖണ്ഡ
ജ്ഞാനംതാൻ സ്വാത്മാവെന്നുബോധിച്ചു
ശാന്തിനേടൂ. 296

തള്ളുക തണുക്കുമീപ്പിണത്തിൻ നാമരൂപ–
വംശഗോത്രാശ്രമാദി തന്നിലുള്ളഭിമാനം
കർത്തൃത്വാദിയാം ലിങ്ഗദേഹധർമ്മങ്ങളേയും
കൈവിട്ടു നീയഖണ്ഡസുഖരൂപനായ് വാഴ്ക. 297

പുരുഷന്നീ സംസാരബന്ധത്തിൻ ഹേതുക്കളായ്
പലതും വേറേയുണ്ടാം പ്രതിബന്ധങ്ങളെന്നാൽ

---

*അജോനിത്യഃശാശ്വതോയം ഇത്യാദികഠോപനിഷന്മന്ത്രം.
ഉറക്കത്തിലും ഉണ്മ കാണകയാൽ അഹങ്കാരംമുതലായവയ്ക്കെല്ലാം സാക്ഷിയായും അജൻ നിത്യൻ ശാശ്വതൻ എന്ന വേദം മന്ത്രങ്ങൾക്കലക്ഷ്യമായും ഇരിക്കുന്ന അഹംപദാർത്ഥം, സത്തു് എന്നോ അസത്തു് എന്നോലക്ഷണം കല്പിക്കാവതല്ലാത്ത അന്തരാത്മാവുതന്നെ.
*പിണ്ഡാഭിമാനി–ദേഹമാണു ഞാനെന്ന വിചാരമുള്ള ജീവൻ.

ആയവയ്ക്കെല്ലാംതന്നെ തായിവേരായി നില്പ—
താദിമവികാരമാമഹങ്കാരമൊന്നത്രേ. 298

തനിക്കാ ദുരാത്മാവാമഹങ്കാരത്തോടെന്നു—
വരെയ്ക്കും ബന്ധലേശമിരിക്കുമന്നേവരെ
ഭവിക്കയില്ലായതിൻ വിരുദ്ധലക്ഷണമാം
വിമുക്തിവാർത്തയുടെയല്പമാമംശം പോലും 299

ആയഹങ്കാരരാഹുഗ്രഹണത്തിങ്കൽ നിന്നു
മോചിച്ചോൻ, ചന്ദ്രതുല്യം നിർമ്മലം പരിപൂർണ്ണം
സ്വയം ജ്യോതിഃസ്വരൂപം സച്ചിദാനന്ദാത്മകം
നിജസ്വരൂപംതന്നെ നിയതം പ്രാപിച്ചീടും. 300

ഈദേഹം തന്നെ ഞാനെന്ന,ജ്ഞാനത്തിനാലതി—
മൂഢമാം ബുദ്ധി,കല്പിച്ചേറിയോരഹങ്കാരം
നിശ്ശേഷമായി നശിച്ചീടുമ്പോൾ ബ്രഹ്മംതന്നെ
സ്വാത്മാവെന്നനുഭവം സിദ്ധിക്കും
നിർവിഘ്നമായ്. 301

അത്യന്തശക്തിയുക്തനുച്ചണ്ഡം ഗുണത്രയ—
പ്പത്തികൾ വിരിച്ചോരീ ഘോരാഹങ്കാരസർപ്പം
തിറയും കൂട്ടിച്ചുററി പ്പൊതിഞ്ഞു തൻമെയ്ക്കുള്ളിൽ
മറച്ചാബ്രഹ്മാനന്ദനിക്ഷേപം രക്ഷിക്കുന്നു.
വേദോക്തിപ്രാമാണികം വിജ്ഞാനഖഡ്ഗം കൊണ്ടു
ച്ഛേദിച്ചത്തലമൂന്നും ഭേദിച്ചാപ്പാമ്പിൻമെയ്യും
തീരാത്തോരാനന്ദത്തെയേകീടുമാനിധിയെ—
ദ്ധീരൻതാനനുഭവിച്ചീടുവാൻ കെല്പാളുന്നോൻ 302

ദേഹത്തിലെന്നുവരെ ലേശമെങ്കിലും വിഷ—
ദോഷത്തിൻ സ്ഫൂർത്തിയുണ്ടായിരിക്കുമന്നാൾവരെ
ആരോഗ്യമുണ്ടാകയില്ലമ്മട്ടീയഹങ്കാര—
മാളുന്ന യോഗീന്ദ്രന്നു മുക്തിയുംസിദ്ധിക്കില്ല. 303

അഹന്ത ശേഷിക്കാതെയകററീട്ടതുചെയ്ത—
വികല്പം നാനാതരം നിശ്ശേഷം നശിപ്പിച്ചും
പ്രത്യഗാത്മാവിൻതത്ത്വം വിവേചിച്ചു ദർശിച്ചും
പ്രത്യഗാത്മാ ഞാനെന്നതത്ത്വത്തിൻബോധംനേടാം. 304

ജനനം, വ്യാധി, ജര മരണം മുതലായ
കദനം പലവിധം കലരുമീ സംസാരം
യാതൊരധ്യാസത്താലോ ബാധിച്ചു ചിൻമൂർത്തിയാ—
മാനന്ദാകാരപ്രത്യഗാത്മാവാകിയ നിന്നെ
അതിനെ—യാത്മപ്രതിബിംബമായ് സ്വാത്മബോധ—
സ്ഥിതിതൻ ഹർത്താവായി കർത്താവായ്നാനാമട്ടിൽ
വികാരമാളുമഹങ്കാരത്തിൽ ഞാനെന്നുള്ള
വിചാരബുദ്ധിയെ,—നീ സത്വരം സന്ത്യജിക്കൂ. 305

സദൈകരൂപൻ വിഭു സച്ചിദാനന്ദാത്മക
നുദാരകീർത്തിയുക്തൻ പരമാനന്ദമൂർത്തി
വികാരശൂന്യൻ നിനക്കെങ്ങുതാൻ സംസാരമീ—
യഹങ്കാരാധ്യാസമൊന്നല്ലാതെയന്യമായി. 306

ആകയാലുണ്ണുന്നോൻെറ തൊണ്ണയിൽ മുള്ളിന്നൊപ്പം
വാഴുമീയഹങ്കാരമെന്ന നിൻ വൈരിയേ നീ
വിച്ഛേദിച്ചാലും സ്വാത്മവിജ്ഞാനഖഡ്ഗത്തിനാൽ,
സ്വച്ഛന്ദം ഭുജിച്ചാലും സ്വാത്മസാമ്രാജ്യാനന്ദം 307

ആയഹങ്കാരാദിദുർവൃത്തിനിവൃത്തനായ്
രാഗാദിയെല്ലാംപോയിപ്പരമാത്ഥത്തിൻ ലാഭാൽ
തൂഷ്ണീകനായി സ്വാത്മസുഖാനുഭൂതിയാർന്നു
പൂർണ്ണാത്മാവായ്ബ്രഹ്മത്തിൽവാഴുക നിർവികല്പം308

വേരററുമുറിച്ചാലും വീര്യവാനഹങ്കാരം
ചേതസ്സാലേതാനെങ്ങാൻ ചൊറിഞ്ഞാലുടൻതന്നെ
ജീവത്തായ്നൂറായിരം വിക്ഷേപം ജനിപ്പിക്കും
വാരിദങ്ങളെ വർഷാകാലത്തുവൻകാററുപോൽ. 309

നിഗ്രഹിച്ചിട്ടുവീണ്ടും വിഷയവിചിന്തയാൽ
വല്ലൊല്ല വിടവഹംകാരമാം വൈരിക്കേതും
വിഷയചിന്തയവന്നുയിർത്തുപൊങ്ങാൻ ഹേതു
വരളും നാരകത്തിന്നരുളും നീരംപോലെ 310

ദേഹാത്മബുദ്ധിയായി മേവുന്നോൻതന്നെ കാമി;
ദേഹാത്മധീയററവനെങ്ങനെ കാമിയാകും?
തൻമൂലം വിഷയാനുസന്ധാനതാത്പര്യംതാൻ,
തൻഭേദപ്രസക്തിയാൽ സംസാരബന്ധബീജം. 311

കാര്യങ്ങളേറിയേറിവരികിലതുകൊണ്ടു
കാരണങ്ങളുമേറിവരുന്നതായിക്കാണ്മൂ
കാര്യങ്ങൾ നാശമാർന്നാൽ കാരണം നശിച്ചീടു–
മാകയാൽ കാര്യങ്ങളെയാകവേ നിരോധിക്കൂ 312

വാസന വർദ്ധിക്കുമ്പോൾ കാര്യവും വർദ്ധിച്ചീടും
കാര്യങ്ങളേറുംതോറും വാസനകളുമേറും
അമ്മട്ടിലായീടുകിലിമ്മർത്ത്യന്നൊരുമട്ടും
സംഭവിക്കയേയില്ല സംസാരനിവർത്തനം 313

സംസാരബന്ധത്തിൻെറയുൻമൂലനാശത്തിനായ്
സംന്യാസി രണ്ടും ചുട്ടുവെണ്ണീറാക്കുകവേണം
വിഷയവിചിന്തനം, വെളിയിൽപ്രവൃത്തിയെ–
ന്നിവയാൽ വാസനകൾ പെരുകിവരുംതാനും 314

ആരണ്ടാൽ പ്രവൃദ്ധമായ്ത്തീരുന്നവാസനതാ–
നാത്മാവിൻസംസൃതിക്കു മാതാവായ് ഭവിക്കുന്നൂ
തന്മൂലമാ മൂന്നിനുമുന്മൂലനാശോപായം
സന്തതം ചിന്തിക്കേണമവസ്ഥയേതൊന്നിലും. 315

എപ്പോഴുമെല്ലാമെങ്ങുംബ്രഹ്മമായ്കണ്ടുറയ്ക്കും
സദ്ബ്രഹ്മവാസനയാലമ്മൂന്നും നശിച്ചീടും 316

ക്രിയകളാനശിക്കുമ്പോൾ വിഷയചിന്തയ്ക്കുണ്ടാം
വിനാശ,മതുമൂലം വാസനാക്ഷയമുണ്ടാം
വാസനാപ്രക്ഷയംതാൻ വിമോക്ഷ,മതുതന്നെ—
യാണല്ലോ ജീവന്മുക്തി,യെന്നോതുന്നഭിജ്ഞന്മാർ. 317

ബ്രഹ്മവാസനയ്ക്കേറെ പ്രകാശംവർദ്ധിക്കുമ്പോൾ
വന്നീടുംനാശമഹങ്കാരാദിവാസനയ്ക്കും
കൂരിരുളാംകൊണ്ടു ലോകംമൂടിജൃംഭിച്ച രാവും
സൂര്യന്റെ സുപ്രകാശപൂരത്തിൽ തീരെ മായും 318

ഇരുട്ടു,മതുണ്ടാക്കുമനർത്ഥജാലങ്ങളു—
മരുണോദയം വന്നാൽ ചെറുതും കാണുന്നില
അമ്മട്ടദ്വയാനന്ദസദ്രസാനുഭൂതിയിൽ
ബന്ധവും ദുഃഖത്തിന്റെ ഗന്ധവുമില്ല നൂനം 319

പ്രതീതം ദൃശ്യവിശ്വമശേഷം ലയിപ്പിച്ചും
സദാനന്ദൈകഘനം സതതം ധ്യാനംചെയ്തും
സമാധി,യന്തർമ്മുഖമല്ലെങ്കിൽ ബഹിർമ്മുഖം
പഴകിക്കർമ്മബന്ധമഴിയുവോളം വാഴ്ക 320

## പ്രമാദനിരോധം

പ്രമാദമൊരുനാളും പരബ്രഹ്മനിഷ്ഠയിൽ
വരാതെയിരിക്കുവാൻ സദാപി കരുതേണം
പ്രമാദംതന്നെ മൃതിയെന്നോതി പണ്ടേ സനൽ—
കുമാരൻ ബ്രഹ്മാവിന്റെതനൂജൻ ഭഗവാനും 321

സ്വസ്വരൂപനിഷ്ഠയിൽ പ്രമാദത്തേക്കാൾ ബ്രഹ്മ—
വിത്തിന്നു മറ്റൊരാപത്തുത്ഭവിക്കുവാനില്ല
പ്രമാദത്തിനാൽ മോഹം,മോഹത്താലഹങ്കാര—
മഹങ്കാരത്താൽ ബന്ധം ബന്ധത്താൽ ദുഃഖപ്രാപ്തി 322

ബ്രഹ്മജ്ഞാനിയെപ്പോലുമിന്ദ്രിയവിഷയത്തിൽ
സമ്മുഖനായിക്കണ്ടാൽ, സ്വസ്വരൂപ വിസ്മൃതി

ബുദ്ധിദോഷങ്ങളേകി വിക്ഷേപശതങ്ങളാൽ
വിഭ്രമിപ്പിക്കും നാരി സ്വപ്രിയജാരനെപ്പോൽ. 323

തള്ളിനീക്കിയ പായൽ തെല്ലിടപോലും ദൂരെ–
ത്തങ്ങാതെ വേഗംവന്നു തണ്ണീരു മൂടുംമട്ടിൽ
ബ്രഹ്മഭാവനവിട്ടു പിന്തിരിഞ്ഞാലപ്പൊഴേ
ബ്രഹ്മജ്ഞാനിയെപ്പോലും വൻമായാവൃതിമൂടും. 324

അല്പമാകിലും ചിത്തം ലക്ഷ്യബ്രഹ്മത്തിൽനിന്നു
ഭ്രഷ്ടമായ്പോയാൽ ബഹിർമ്മുഖമായ്വീണ്ടുംവീണ്ടും
താഴോട്ടുതാഴോട്ടുപോം സോപാനത്തിങ്കൽ ശ്രദ്ധാ–
ഹാനിയാൽ വീണുപോയ കേളീകന്ദുകംപോലെ 325

വിഷയങ്ങളിലേയ്ക്കു ഹൃദയം പ്രവേശിച്ചാൽ
വിഷയഗുണങ്ങളെ ഹൃദയം സങ്കല്പിക്കും;
ശരിക്കുസങ്കല്പത്താൽ ജനിക്കും കാമം, കാമം
നിമിത്തം പുരുഷന്നു ഭവിക്കും പ്രവർത്തനം, 326

തൻമൂലം സ്വസ്വരൂപവിഭ്രംശം സംഭവിക്കും,
വിഭ്രഷ്ടനായാലധഃപതനം വന്നുചേരും
പതിച്ചാൽ നാശമല്ലാതുയർച്ചയില്ലതിനാൽ
ത്യജിക്ക സർവാനർത്ഥകാരണമീസങ്കല്പം. 327

വിവേകവാനാം ബ്രഹ്മവിത്തിനും സമാധിയിൽ
പ്രമാദത്തേക്കാളേറെയില്ലൊരു മൃതി വേറേ
സമാധിയുറച്ചോനു പരാത്മസിദ്ധിയുണ്ടാം
സമാഹിതാത്മാവായിബ്ഭവിക്ക സാവധാനം 328

ജീവിച്ചിരിക്കെത്തന്നെ കൈവല്യം പ്രാപിച്ചവ–
നീദേഹനാശത്തിങ്കൽ കേവലബ്രഹ്മമാകും.
സ്വല്പമെങ്കിലും ഭേദകല്പന കാണുന്നവ–
ന്നുത്ഭവിച്ചീടും ഭയമെന്നോതി യജുർവേദം 329

*കേളീകന്ദുകം—കളിപ്പന്ത്

അനന്തം പരം ബ്രഹ്മമതിൻ കലാത്മജ്ഞാനി—
യണുമാത്രമാകിലുമെങ്ങാനും ഭേദംകണ്ടാൽ
പ്രമാദംഹേതുവായി വിഭിന്നമായിക്കണ്ട—
പദാർത്ഥമാജ്ഞാനിക്കും ഭയത്തെജ്ജനിപ്പിക്കും 330

ആയിരംശ്രുതിസ്മൃതിന്യായത്താൽ നിഷിദ്ധമായ്
പാഴായ ദൃശ്യദേഹം സ്വാത്മാവായ്ദർശിക്കുന്നോൻ
നിഷിദ്ധകർമ്മമതുചെയ്തിട്ടു ചോരനെപ്പോൽ
വിഷാദത്തിനു,മേലേ വിഷാദം പ്രാപിച്ചീടും 331

സത്യബ്രഹ്മാനുധ്യാനതൽപരൻ വിമുക്തനായ്
നിത്യമാം നിജാത്മാവിൻമഹത്വം സംപ്രാപിക്കും
മിഥ്യാദൃശ്യാനുധ്യാനതത്പരൻ നശിച്ചീടും
പ്രത്യക്ഷമതു സത്യസന്ധനിൽ,ചോരനിലും 332

ബന്ധഹേതുവാമസച്ചിന്തനം വിട്ടു യതി
ബ്രഹ്മംതാൻ ഞാനെന്നാത്മദർശിയായ് വസിക്കേണം
ആനന്ദംതരും സ്വാനുഭൂതിയാൽ ബ്രഹ്മനിഷ്ഠ
യാനിഷ്ഠസംഹരിക്കുമവിദ്യാകാര്യ ദുഃഖം 333

ആബാഹ്യചിന്തനംതാൻപ്രവൃദ്ധമാക്കീടുന്നു
മേല്ക്കുമേൽ ദുർവാസനാഫലത്തെയതിമാത്രം
അതോർത്തു വിവേകത്താലാ ബാഹ്യചിന്ത വിട്ടു
നിജാത്മാനുസന്ധാനം നിത്യവുംചെയ്കവേണം 334

വിഷയചിന്തവിട്ടാൽഹൃദയം പ്രസന്നമാം,
പ്രസന്നഹൃദയത്താൽദർശിക്കാംപരാത്മാവെ;
പരാത്മദർശനത്താൽ നശിക്കും ദുർവാസന,
ബഹിർ നിരോധംതന്നെ വിമുക്തിപൂകാൻ മാർഗ്ഗം 335

## വിഷയചിന്താരോധം

നിഗമപ്രാമാണികൻ പണ്ഡിതൻ തത്ത്വദർശി
സദസദ്വിവേകവാൻ മുമുക്ഷുവേതൊരുത്തൻ

അറിഞ്ഞുംകൊണ്ടുതന്നെക്കുഴിയിൽവീഴിച്ചീടു–
മസത്തിൻപിമ്പേ ചാടിത്തിരിക്കുംശിശുവേപ്പോൽ 336

മുക്തിയീ,ദേഹാദിയിൽ സക്തിയുള്ളവനില്ല;
മുക്തനീ ദേഹാദിയിലഭിമാനവുമില്ല
സുപ്തനിൽ ജാഗ്രത്തില്ല, ജാഗ്രത്തിലിരിപ്പോനു
സുപ്തിയില്ലിരുവരും വിഭിന്നധർമ്മംചേർന്നോർ 337

സ്ഥാവരജങ്ഗമങ്ങൾക്കുള്ളിലും വെളിയിലും
ജ്ഞാനവുമാധാരവും സ്വാത്മാവായ് ദർശിച്ചെന്നും
ഉപാധി സർവം ത്യജിച്ചഖണ്ഡസ്വരൂപനായ്
സദാപി പൂർണ്ണാത്മാവായ്‌വസിപ്പോനത്രേ മുക്തൻ 333

എമ്മട്ടും ഭവബന്ധമുക്തിക്കു ഹേതുവേകം
സർവാത്മഭാവംതന്നെ, യതിൻമേൽ മറ്റൊന്നില്ല.
സർവാത്മഭാവമതും സന്തതാത്മനിഷ്ഠയാൽ
സർവഥാ ദൃശ്യങ്ങളെ ഗ്രഹിക്കാതായാൽ നേടാം. 339

## സമാധി (കാകളി)

ദൃശ്യങ്ങളെ ഗ്രഹിക്കാതുള്ള സുസ്ഥിതി,–
യിത്തനുതന്നെ ഞാനെന്നുറച്ചെപ്പൊഴും
ബാഹ്യവിഷയസുഖാനുഭവങ്ങളിൽ
താൽപര്യമുൾക്കൊണ്ടതാതു സുഖങ്ങൾക്കു–
തക്കതാം കർമ്മങ്ങൾചെയ്യുന്ന മർത്യനു–
സിദ്ധിപ്പതെങ്ങനെ,യാകയാൽ സന്തതം
തത്വജ്ഞർ സച്ചിദാനന്ദത്തെയിച്ഛിച്ചു
നിത്യാത്മനിഷ്ഠയിൽ താത്പര്യമുൾക്കൊണ്ടു
സർവധർമ്മങ്ങൾ കർമ്മങ്ങൾ വിഷയവും
സംന്യസിച്ചെത്രയേറെപ്പണിപ്പെട്ടുമേ
ദൃശ്യങ്ങളെ ഗ്രഹിക്കാതെയിരിക്കുവാ–
നഭ്യസിക്കേണ്ടതവശ്യകർത്തവ്യമാം. 340

ദേശികാദേശം ശ്രവിച്ച സംന്യാസിക്കു
വേദംവിധിച്ചു 'ശാന്തോദാന്ത'ഇത്യാദി
സൂക്തിയാൽ. സർവാത്മഭാവം വഴിപോലെ
സാക്ഷാൽക്കരിക്കുവാൻവേണ്ടിസ്സമാധിയെ 341

ഏതൊരാളാ നിർവികല്പ്പസമാധിയി—
ലേറിയ നിശ്ചലനിഷ്ഠ കൈവന്നവൻ
ആയൊരാളല്ലാതെ പണ്ഡിതനാകിലു—
മാരുമാളാകയില്ല,ത്യന്തശക്തമാം
പാഴഹംകാരം ബലാൽ നശിപ്പിക്കുവാൻ;
വാസനയോർത്താലനന്തജന്മോത്ഭവം. 342

മോഹിനിയാകുമഹംബുദ്ധിയോടുതാൻ—
യോജിച്ചുനിന്നാവൃതിതൻബലത്തിനാൽ
വിക്ഷേപശക്തി,യതിൻെറ ഗുണങ്ങളാൽ
വിക്ഷേപണംചെയ്തിടുന്നൂപൂരുഷനെ. 343

ആവൃതിശക്തി നിശ്ശേഷമായ്നീങ്ങായ്കി
ലാവില്ല വിക്ഷേപശക്തിയെ വെല്ലുവാൻ
ദുഗ്ധത്തിൽനിന്നു ജലംപോൽ,വിശദമായ്
ദൃക്കിൽനിന്നും വിവേചിച്ചു ദൃശ്യങ്ങളെ
നീക്കിയാലാത്മാവിലേയാവരണവും
നീങ്ങി നശിക്കും സ്വയമേവ തൽക്ഷണം.
മിഥ്യാവിഷയങ്ങളിൽ ചെറുതും ചിത്ത—
വിഭ്രാന്തിയുത്ഭവിക്കാതെയായീടുകിൽ
വിക്ഷേപശക്തിയെ വെന്നിടാൻ യാതൊരു
വിഘ്നവുംനേരിടുകില്ലതു നിശ്ചയം. 344

സുവ്യക്തമായ ബോധത്താലുദിക്കുന്ന
സമ്യഗ്വിവേക,മാദൃഗ്ദൃശ്യതത്ത്വങ്ങൾ
നന്നായ്വിവേചനംചെയ്തിട്ടു,മായയാൽ
വന്നൊരുമോഹബന്ധത്തെ മുറിച്ചീടും

തീണ്ടുകില്ലേതും ജനനമരണങ്ങൾ
വീണ്ടുമാ,ബന്ധമറുത്ത പുരുഷനെ 345

ബ്രഹ്മവും സ്വാത്മാവുമൊന്നെന്ന വിജ്ഞാന—
വഹ്നി,യവിദ്യാവനം ചാമ്പലാക്കിടും
അദ്വൈതഭാവത്തിലെത്തിയവന്നൊരു
വിത്തു പിന്നേതുണ്ടു †സംസരണത്തിനായ്? 346

വസ്തുസത്യം വഴിപോലെ ദർശിക്കുകിൽ
സത്വരമാവരണം നിവർത്തിച്ചിടും
വന്നിടുമന്നു മിഥ്യാജ്ഞാനനാശവും,
പിന്നെ വിക്ഷേപജദുഃഖനിവൃത്തിയും, 347

ഈ മൂന്നുകാര്യവും രജ്ജുസ്വരൂപവി—
ജ്ഞാനത്തിൽനിന്നു നാം കണ്ടതാണാകയാൽ
പണ്ഡിതൻ സ്വാത്മതത്ത്വത്തെ വഴിപോലെ
കണ്ടറിയേണ്ടതാം ബന്ധമോക്ഷത്തിനായ്. 348

അഗ്നിയോഗത്താലയസ്സുപോൽ, ബുദ്ധിതാ—
നാത്മബന്ധത്തിനാൽ *ജ്ഞാത്രാദിരൂപനായ്
ജൃംഭിച്ചിടും, ബുദ്ധിതൻെറ കാര്യങ്ങളാം
ജ്ഞാതൃസ്വരൂപവും ജ്ഞേയസ്വരൂപവും
രണ്ടും വെറും മിഥ്യമാത്രമാണെന്നുനാം
കണ്ടൂ മനോരഥസ്വപ്നഭ്രമങ്ങളിൽ. 349

പിന്നഹന്താദിദേഹാന്തം പ്രകൃതിതൻ .
ഭിന്നവികാരങ്ങളും, വിഷയങ്ങളും
എല്ലാം ക്ഷണത്തിൽമാറുന്നിതവയ്ക്കുണ്മ—
യില്ല, മാറാതുള്ളതാത്മാവുതാൻ സദാ 350

നിത്യാദ്വിതീയമഖണ്ഡചിദ്രൂപമാം—
ബുദ്ധ്യാദിസാക്ഷി സദസദ്വിലക്ഷണം

---

† സംസരണം—ജനനമരണങ്ങളുടെ ആവർത്തനം
*ജ്ഞാതാവു ജ്ഞാനം ജ്ഞേയം എന്നിമൂന്നുരൂപം

പ്രത്യക്പരാത്മാവഹംപദത്തിൻ സൂക്ഷ്മ–
ലക്ഷിതാർത്ഥം സദാനന്ദഘനം പരം 351

ഇമ്മട്ടു സത്തുമസത്തും വിവേചിച്ചു
പണ്ഡിതൻതാൻ നിജബോധചക്ഷുസ്സിനാൽ
തത്ത്വത്തെ നിർണ്ണയിച്ചിട്ടഖണ്ഡജ്ഞാന–
സത്യമായ് സ്വാത്മാവിനെയറിഞ്ഞങ്ങനെ
മിഥ്യാപ്രപഞ്ചവിഷയങ്ങളിൽനിന്നു
മുക്തനായ് ശാന്തിയനുഭവിക്കും സ്വയം 352

ഏതൊരുനാൾ നിർവികല്പസമാധിയാൽ
ജാതമായീടുമദ്വൈതാത്മദർശനം
ആനാളിലജ്ഞാനമാം ഹൃദയഗ്രന്ഥി–
യാകെയഴിഞ്ഞൊഴിഞ്ഞീടുമസംശയം. 353

അദ്വയം,നിർവിശേഷംപരാത്മാവതിൽ
ബുദ്ധിദോഷത്തിനാൽ‘നീ’ ‘ഞാനി’തീവിധം
കല്പനയുണ്ടായ്‌വരും, ആവികല്പങ്ങ–
ളൊക്കെയും ശുദ്ധസമാധിയുറയ്ക്കുകിൽ
നിശ്ശേഷമായ്നശിച്ചീടും പരമാത്മ–
വസ്തുതത്ത്വത്തിൻ ദൃഢനിശ്ചയത്തിനാൽ 354

ശാന്തനും, ദാന്തനുമേററമുപരത–
സ്വാന്തനും, ക്ഷാന്തനുമായ് നിതാന്തം യതി
നിത്യം സമാധി ശീലിക്കുകിൽ തന്നുടെ
സത്യമാം സർവ്വാത്മഭാവത്തിലെത്തിടും.
ആഭാവമാർന്നിട്ടവിദ്യാന്ധകാരത്തി–
ലാവിർഭവിച്ച വികല്പങ്ങളെച്ചുട്ടു
നിഷ്ക്രിയനായ് നിർവികല്പനായിസ്സുഖം
നിഷ്കളബ്രഹ്മാത്മകനായി വാണിടും. 355

ബാഹ്യശബ്ദാദിയും ശ്രോത്രാദിയുംമനോ–
ബുദ്ധ്യഹങ്കാരങ്ങളും ജീവഭാവവും

സച്ചിദാത്മാവിലടക്കി സ്സമാധിയിൽ
സുസ്ഥിതരത്രേ, ഭവപാശബന്ധനം–
നീക്കിയ മുക്തർ, പരോക്ഷതത്ത്വങ്ങളെ
വാക്കിലൊതുക്കി വാദിക്കുവോരല്ലതാൻ. 356

ഏകനാമാത്മാവുപാധിഭേദാൽ സ്വയം
ഭേദങ്ങളേലു,മുപാധികൾ തള്ളിയാൽ
കേവലൻ താനേകനാമതിനാൽ ബുധൻ
ഭേദമുണ്ടാക്കുമുപാധിബന്ധങ്ങളെ
ആകെലയിപ്പിക്കുവാൻ നിഷ്ഠകൈക്കൊണ്ടു
വാഴ്ക സദാ നിർവികല്പസമാധിയിൽ 357

സദ്ബ്രഹ്മവസ്തുവിൽ സക്തനായീടുകിൽ
സദ്ബ്രഹ്മമാമേകനിഷ്ഠയാലാ നരൻ
കീടം സദാ ഭ്രമരത്തിനെ ധ്യാനിച്ചു
നേടുന്നിതാ ഭ്രമരത്വമന്യൂനമായ് 358

അന്യകർമ്മാസക്തി വിട്ടു കീടം ധ്യാന–
മാർന്നളിയായ്ത്തീരു,മമ്മട്ടു യോഗിയും
ആത്മൈകനിഷ്ഠനായ് സന്തതധ്യാനത്തി–
ലാണ്ടു പരമാത്മവസ്തുവായ്ത്തീർന്നിടും. 359

എത്രയും സൂക്ഷ്മപരമാത്മവസ്തുവേ–
യീ സ്ഥൂലദൃഷ്ടിയാൽ കണ്ടറിഞ്ഞീടുവാൻ
ആവതല്ലാർക്കു,മതുമൂലമേററവും
പാവനബുദ്ധികളാര്യജനങ്ങൾതാൻ
ആ നിർവികല്പസമാധിതന്നത്യന്ത–
സൂക്ഷ്മതമംവൃത്തിയാലറിയേണ്ടതാം. 360

നന്നായ് പുടപാകശോധനം ചെയ്യുകിൽ
പ്പൊന്നു കറപോയ്തനിത്തങ്കമായ്വരും.
ധ്യാനത്തിനാൽ മനം സത്വരജസ്തമോ–
മാലിന്യമററു പരബ്രഹ്മതത്ത്വമാം 361

നിത്യനിരന്തരാഭ്യാസത്തിനാൽ മനം
പക്വമായ് ബ്രഹ്മത്തിലെന്നു ലയിക്കുമോ
അന്നാസ്സമാധി പരം നിർവികല്പമാ—
യദ്വയാനന്ദരസാനുഭവം തരും 362

വാസനാഗ്രന്ഥിയും സർവകർമ്മങ്ങളും
നാശമടയുമീ ശുദ്ധസമാധിയാൽ;
ആകെയകവും പുറവുമെമ്പാടുമൊ—
രായാസമെന്യേ സ്വരൂപം സ്ഫുരിച്ചിടും 363

നൂറുമടങ്ങാ ശ്രവണത്തിലും മേൻമ—
യേറും മനനത്തിനാ,മനനത്തിലും
ലക്ഷം ഗുണം നിദിധ്യാസനത്തിന്നന്ത—
മററ മഹത്ത്വമാ നിർവികല്പത്തിനും 364

ആനിർവികല്പസമാധിയാൽ വ്യക്തമായ്
ജ്ഞാതമാകും ബ്രഹ്മതത്ത്വമസംശയം
മററില്ല മാർഗ്ഗം.മനോഗതി ചഞ്ചലം
മറെറങ്ങുമന്യസങ്കല്പസമ്മിശ്രമാം. 365

ആകയാലിന്ദ്രിയമാകെയടക്കീട്ടു
ശാന്തമനസ്കനായ്തീർന്നു നിരന്തരം
അന്തരാത്മാവിൽ സമാധിയുറയ്ക്കുക,
സത്തൊന്നു താനെന്നറിഞ്ഞ,നുഭൂതിയാൽ
ധ്വംസനം ചെയ്യുകനാദ്യവിദ്യാകൃത—
മന്ധകാരത്തെയശേഷമായ്ത്തന്നെ നീ 366

യോഗപ്പെരുങ്കോവിൽ പൂകുവാനാദിമ—
ഗോപുരം വാക്കുകളെ നിരോധിക്കയും
ഏതൊരു ദാനവും സ്വീകരിക്കായ്കയു—
മേതും വിഷയസുഖാശയില്ലായ്കയും
ദേഹരക്ഷാദിയി*ലീഹയില്ലായ്കയു—
മേകാന്തവാസപരിശീലനവുമാം 367

*ഈഹ —ആഗ്രഹം

ഏകാന്തസുസ്ഥിതിയാലിന്ദ്രിയദമം
കൈവന്നിടു,മിന്ദ്രിയദമംകൊണ്ടുതാൻ
മാനസത്തിൻ ശമമുണ്ടാം, ശമത്തിനാൽ
ഞാനെന്ന വാസന പാടേ നശിച്ചിടും.
ഞാനെന്നതററയോഗിക്കു,ബ്രഹ്മാനന്ദ-
ഭാവരസാനുഭവം സ്ഥിരമായ്വരും;
ആകയാൽ ചിത്തനിരോധമത്രേ സദാ
മാമുനി ചെയ്യേണ്ടതെത്ര യത്നിച്ചുമേ. 368

വാക്കിനെഹൃത്തതിൽ,ഹൃത്തിനെബ്ബുദ്ധിയിൽ,
ബുദ്ധിയെസ്സാക്ഷിയിൽ,സാക്ഷിയെപ്പൂർണ്ണമാം
നിർവികല്പാത്മാവിലുമടക്കിപ്പര-
നിസ്തുലശാന്തിയെ നീ ഭജിച്ചീടുക. 396

ദേഹേന്ദ്രിയപ്രാണചിത്തബുദ്ധ്യാദിയാ-
മേതേതുപാധിയോടായ് വൃത്തിയെപ്പൊഴോ
യോജിച്ചിടുന്നിങ്ങതാതിൻെറ ഭാവമാ-
യോഗിക്കുമപ്പൊഴപ്പോഴുളവായിടും. 370

നന്നായുപാധി നിവർത്തിക്കിലാ മുനി-
ക്കുണ്ടാം സുഖം സകലോപരമത്തിനാൽ;
കാണപ്പെടുന്നിതവങ്കൽ സദാനന്ദ-
സാന്ദ്രരസസ്വാനുഭൂതിതൻ വിപ്ലവം 371

ആന്തരത്യാഗവും ബാഹ്യസന്ത്യാഗവും
കാണാം വിരക്തനിൽമാത്രമൊന്നിച്ചതായ്
സന്ത്യജിക്കുന്നു വിരക്തൻ മുമുക്ഷയാൽ
സങ്ഗങ്ങളാം ബാഹ്യവുമാന്തരവും സ്വയം. 372

സങ്ഗമകത്തഹങ്കാരാദികളോടു-
മിങ്ങു പുറത്തു വിഷയങ്ങളോടുമാം
ബ്രഹ്മത്തിൽനിഷ്ഠിതനായ വിരക്തനേ
രണ്ടും ത്യജിക്കുവാൻ ശക്തനാകൂ ദൃഢം. 373

മർത്ത്യനു വൈരാഗ്യബോധങ്ങൾ, പക്ഷിക്കു
പക്ഷങ്ങൾപോലെന്നറിക വിചക്ഷണ;
മുക്തിസൗധത്തിൻ മുകളെടുപ്പിന്നുമേ–
ലെത്താനവയെന്നിയില്ലന്യസാധനം. 374

അത്യന്തവൈരാഗ്യയുക്തന്നു മാത്രമേ
സിദ്ധിച്ചിടൂ സമാധിസ്ഥിതി നിശ്ചലം
ആ സമാധിസ്ഥിതിയാർന്നവന്നേ പര–
മാത്മതത്ത്വത്തിൻ ദൃഢപ്രബോധം വരൂ.
ബുദ്ധതത്ത്വന്നുതാൻ ബന്ധവിമുക്തിയാ–
മുക്തന്നേ നിത്യസുഖാനുഭവം വരൂ. 375

ഇല്ല വൈരാഗ്യത്തിനേക്കാൾ സുഖദമാം
നല്ലൊരുവസ്തു വശ്യാത്മാവിനേതുമേ
ആയതും ശുദ്ധതരാത്മബോധം ചേർന്ന–
താകിലേ മോക്ഷസാമ്രാജ്യത്തെ നൽകിടൂ.
വാതലിതൊന്നുതാൻ നിത്യവിമുക്തിയാം
കാമിനിവാഴും ഭവനത്തിനാകയാൽ
ആശകളാകെയകററി നിത്യാത്മാവി–
ലാശയം ശ്രേയസ്സിനായ് സമർപ്പിക്ക നീ. 376

ആശു, വിഷതുല്യമാം വിഷയങ്ങളി–
ലാശവിടൂ മൃതിതൻ*സൃതിയാശതാൻ
ആകയാൽ ജാതികുലാശ്രമാദ്യങ്ങളിൽ
മാനവും, സർവകർമ്മങ്ങളും തള്ളി നീ.
നിത്യമല്ലാത്ത ദേഹാദിയിലാത്മധീ–
വിട്ടു സദാത്മാവു ഞാനെന്നുറയ്ക്കുക
ദ്രഷ്ടാവുതാൻ നീ മനസ്സും നിനക്കില്ല,
സാക്ഷാൽ പരബ്രഹ്മമദ്വയമാണു നീ 377

*സൃതി—വഴി

ചിത്തം ദൃഢതരം ലക്ഷ്യമാം ബ്രഹ്മത്തിൽ
നിർത്തിയും ബാഹ്യേന്ദ്രിയങ്ങളതാതിന്റെ
സ്ഥാനത്തടക്കിയും നിശ്ചലദേഹനായ്
കായമിതിൽ തൻസ്ഥിതിയുമുപേക്ഷിച്ചു
ബ്രഹ്മവുമാത്മാവുമേകീഭവിപ്പിച്ചു
തന്മയത്വംപൂണ്ടഖണ്ഡമാം വൃത്തിയിൽ
സന്തുഷ്ടനായ് നുകരൂ നിജാത്മാവിലായ്
സന്തതം സച്ചിദാനന്ദരസാമൃതം
ശൂന്യമാത്രങ്ങളാമന്യ കാര്യങ്ങളെ
യൂന്നി ഭ്രമിച്ചുഴന്നാലെന്തുതാൻ ഫലം? 378

മോഹമയം മഹാദുഃഖൈകഹേതുകം,
ദേഹാദ്യനാത്മവിചിന്തനം,വിട്ടു നീ
ആനന്ദരൂപമാം യാതൊന്നു മുക്തിക്കു—
കാരണമാ സ്വാത്മചിന്തനം ചെയ്യുക 379

ഇസ്സ്വയംജ്യോതിസ്സു സർവൈകസാക്ഷിയായ്
വിജ്ഞാനകോശത്തിൽ മിന്നുന്നിതെപ്പോഴും
സത്താമതു ലക്ഷ്യമാക്കിയഖണ്ഡൈക—
വൃത്തിയാൽ ധ്യാനിക്ക നിന്നാത്മഭാവമായ് 380

മററൊരു തോന്നലും ചെററുമെഴാതെതാൻ
മുററുമവിച്ഛിന്നധാരമാം വൃത്തിയാൽ
ഉദ്ഭാവനംചെയ്തറിയണമീ ബ്രഹ്മ—
തത്ത്വം സ്വകീയസ്വരൂപമായി സ്ഫുടം 381

ബ്രഹ്മാത്മബുദ്ധിയുറച്ചഹമാദിയിൽ—
നിന്നാത്മബുദ്ധിയകററി,യവററയിൽ
പൊട്ടിത്തകർന്ന ഘടാദികളോടെന്ന—
മട്ടിലുദാസീനതയാർന്നു വാഴുക 382

ശോധിച്ചമാനസത്തെ സാക്ഷിയാമവ—
ബോധമാത്രസ്വസ്വരൂപത്തിലാക്കി നീ

മന്ദമന്ദം നിശ്ചലമാക്കിനിർത്തീട്ടു–
തന്നെപ്പരിപൂർണ്ണനായ്ത്തന്നെ കാണുക. 383

അജ്ഞാനകല്പിതം ദേഹേന്ദ്രിയപ്രാണ–
ചിത്താഹമാദിയുപാധികളൊ,ക്കെയും
മോചിച്ചൊരാത്മാവിനേയഖണ്ഡാകാര–
പൂർണ്ണമായ്കാൺക മഹാകാശമെന്നപോൽ, 384

സൂചി, പത്തായം, കുടം, കലമിത്യാദി
നൂറായിരമുണ്ടുപാധി,യെന്നാകിലും
നാനാത്വമോ ബന്ധലേശമോ കൂടാതെ
കാണുന്നിതാകാശമേക,മാമാതിരി
ശുദ്ധ,മഹമാദ്യുപാധിബന്ധംവിട്ടു
മുക്തം, പരബ്രഹ്മവുമേകമാത്രമാം. 385

ബ്രഹ്മാവുതൊട്ടു ചെറുപുല്ക്കൊടിവരെ–
യുള്ളൊരുപാധിയെല്ലാം വെറും മിഥ്യതാൻ;
ആയവയ്ക്കേകാത്മവസ്തുവായ് പൂർണ്ണമായ്
വാഴുമാത്മാവിനെത്താനെന്നറിയണം 386

ഭ്രാന്തികൊണ്ടൊന്നിൽ പ്രകല്പിച്ചൊരന്യ,മാ–
ഭ്രാന്തിതീർന്നാലില്ല സ്വവസ്തുവെന്നിയേ.
ഭ്രാന്തിയാൽ കണ്ടപാമ്പിൻ പരമാർത്ഥമാ–
ഭ്രാന്തിതീർന്നാൽ രജ്ജുമാത്ര,മമ്മട്ടുതാൻ
വിഭ്രാന്തിമൂലമാത്മാവിൽ പ്രകല്പിച്ച
വിശ്വവും നിശ്ശേഷമാത്മസ്വരൂപമാം 387

താൻതന്നെ വേധസ്സു താൻതന്നെ വിഷ്ണുവും
താൻതന്നെ ശംഭുവും താൻതന്നെയിന്ദ്രനും
താൻതന്നെയിക്കണ്ടവിശ്വം സമസ്തവും
താനെന്യെയന്യമായില്ലൊരുവസ്തുവും 388

താൻതന്നെയുള്ളിലും താനേ വെളിയിലും
താൻ കിഴക്കും താൻ പടിഞ്ഞാറു ദിക്കിലും

താൻ തെക്കു,താൻതന്നെയുത്തരദിക്കിലും
താൻതന്നെ, മേലെയും താൻതന്നെ താഴെയും. 389

ഓളം,നുര,ചുഴി, നീർപ്പോളതൊട്ടവ—
യോരോതരം നീരരൂപ,മാമാതിരി,
ചിത്തുതാൻ ദേഹംതുടങ്ങിയഹംവരെ;
യൊക്കെച്ചിദേകരസം വിശുദ്ധം പരം. 390

വാക്കുകൊണ്ടും മനംകൊണ്ടുമറിയുന്ന—
വിശ്വമെല്ലാംതന്നെ ശാശ്വതബ്രഹ്മമാം.
മായതൻ മറേറക്കരെ മരുവുന്നോനു
യാതൊന്നുമില്ലതാൻ ബ്രഹ്മമതെന്നിയേ
മൺകലം,മൺകുടം,മൺപാനതൊട്ടവ
മണ്ണിൽനിന്നന്യമെന്നെണ്ണുവതെങ്ങനെ?
മായാമദിരാമദമത്തനെന്നിയേ
ഞാൻ നീ മുതലായ ഭേദമാരോതിടും? 391

*'യത്രനാന്യത്താ'ദിയായനേകക്രിയാ—
യുക്തസൂക്തങ്ങളാവർത്തിച്ചുതാൻ ശ്രുതി
മിഥ്യയാമധ്യാസമാകെയകററുവാൻ
വ്യക്തമായ് ദ്വൈതമില്ലെന്നു ചൊല്ലുന്നിതേ 392

വ്യോമംകണക്കമലം, നിർവികല്പകം
സീമയില്ലാതവികാര,മചഞ്ചലം,
അന്യമററുള്ളും വെളിയുമററദ്വയം
ബ്രഹ്മം, അതാണുതാൻ; എന്തറിയാനിനി? 393

ഏതുണ്ടിനിയിങ്ങു വിസ്തരിച്ചോതുവാൻ?
ജീവൻ സ്വയം പരബ്രഹ്മമത്രേ ദൃഢം.
വിസ്തൃതമീവിശ്വമൊക്കെയും ബ്രഹ്മമാ—
ണദ്വയം ബ്രഹ്മ,മെന്നോതുന്നു വേദവും

*യത്രനാന്യൽപശ്യതി. യാതൊന്നിൽ വേറെ ഒന്നും കാണുന്നില്ല എന്നിങ്ങനെ അനേകം ക്രിയകൾചേർന്ന വേദസൂക്തം.

ബ്രഹ്മമതാണു ഞാനെന്നു ബോധിച്ചവ
രന്യകാര്യങ്ങളം വെടിഞ്ഞു സുവ്യക്തമായ്
ബ്രഹ്മമായ്ത്തീർന്നു വാഴുന്നു ചിദാനന്ദ–
തന്മയാത്മാക്കളായ് സർവദാ നിശ്ചലം. 394

ഈ മലപൂർണ്ണകോശത്തെക്കുറിച്ചഹം–
ധീയാലുയർത്തപ്പെടുമാശ കൈവിടു
പിന്നെബ്ബലാൽ ത്യജിച്ചീടുക നീ വായു
സന്നിഭലിംഗദേഹത്തിലുള്ളാശയും;
വേദങ്ങളം വാഴ്ത്തുന്ന മേദുരകീർത്തിമാൻ
കേവലൻ നിത്യനാമാനന്ദമൂർത്തിയെ
താനെന്നുതന്നെയുറച്ചു നിരന്തര–
ധ്യാനംപഴകി നീ ബ്രഹ്മമായ് വാഴുക 395

എത്രനാളം മർത്ത്യൻ ശവാകാരദേഹനാ–
മത്രനാളം ജന്മജരാമരണാദിതൻ–
ഗേഹമായ്തീർന്നും, പരൻമാരിൽനിന്നെഴും
ക്ളേശങ്ങളാർന്നുമശുദ്ധനായ് വാണിടും.
എന്നുശിവാകാരസുസ്ഥിരാത്മാവു ഞാ–
നെന്നോർക്കുമന്നു വിശുദ്ധനാമെന്നല്ല
ജന്മാദി ദുഃഖങ്ങളിൽനിന്നു മുക്തനായ്–
വന്നീടുമെന്നു ചൊല്ലുന്നു വേദങ്ങളും 396

ആരോപിതങ്ങളായ് സ്വാത്മാവിനുണ്ടായൊ–
രാഭാസഭാവങ്ങളാകെയകററിയാൽ
സ്വാത്മാവുതന്നെ സമ്പൂർണ്ണം ക്രിയാശൂന്യ–
മദ്വിതീയം പരം ബ്രഹ്മമായ്തീർന്നിടും 397
നിൻമനോവൃത്തിയാകെ പ്പരാത്മബ്രഹ്മ–
നിർവികല്പത്തിൽ സമാധിയുറയ്ക്കുകിൽ
ഈ വികല്പം പിന്നെയല്പവും കണ്ടിടാ
ശേഷിക്കിലാമതിൻ കേവലജല്പനം 389

ഏകമാത്രം പരബ്രഹ്മ,മാവസ്തുവി–
ലീ വിശ്വമെന്ന വികല്പമേ മിഥ്യയാം
ഏതു,മാകാരം വികാരം,വിശേഷവു–
മേശാത്തവസ്തുവിൽ ഭേദമെവിടെയാം? 399

ദ്രഷ്ടാവു ദർശനം ദൃശ്യാദി ഭാവനാ–
വ്യത്യാസമേലാതൊരദ്വയതത്ത്വമായ്
ഏതുമാകാരം വികാരം വിശേഷവു–
മേശാത്തവസ്തുവിൽ ഭേദമെവിടെയാം? 400

*കല്പകാലത്തെക്കടലെന്നമാതിരി–
യെപ്പൊഴുമെങ്ങും നിറഞ്ഞേകമാത്രമായ്
ഏതുമാകാരം വികാരം വിശേഷവു–
മേശാത്ത വസ്തുവിൽ ഭേദമെവിടെയാം? 401

തേജസ്സിലന്ധകാരംകണക്കേ, ഭ്രാന്തി–
ഹേതുക്കളേതൊന്നുമേതിലില്ലാതെയാം
അദ്വിതീയം നിർവിശേഷം പരമായ–
തത്ത്വ,മാവസ്തുവിൽ ഭേദമെവിടെയാം? 402

ഏകാത്മകമായ് പരമായ തത്ത്വത്തി–
ലേതെങ്കിലും ഭേദമെങ്ങനെ വന്നിടും?
ഏകം സുഖം മാത്രമായ സുഷുപ്തിയിൽ
ഭേദമേതാനൊന്നു ദർശിച്ചതാരുതാൻ? 403

വിശ്വമുണ്ടോ നിർവികല്പസദാത്മക–
ബ്രഹ്മം പരംതത്ത്വമെന്നു ബോധിക്കവേ?
കാലത്രയത്തിലും രജ്ജുവിൽ സർപ്പമോ
കാനലിൽ നീർത്തുള്ളിയോ കണ്ടതാരുതാൻ? 404

ഈ ദ്വൈതമെന്നതു കേവലം മായയാ–
ണദ്വൈതമത്രേ പരമാർത്ഥവസ്തുത;
എന്നു വേദം വദിക്കുന്നു ശരിക്കതി–
ങ്ങെന്നുമനുഭവമല്ലോ സുഷുപ്തിയിൽ. 405

*കല്പകാലം—പ്രളയകാലം

ആരോപിതാധിഷ്ഠാനത്തിൽ നിന്നന്യ–
മായുള്ളതല്ലെന്നു രജ്ജുസർപ്പാദിയിൽ
കണ്ടതത്രേ പണ്ഡിതൻമാർ, വികല്പമി–
തുണ്ടായി ജീവിപ്പതുംഭ്രാന്തിതന്നിലാം. 406

ചിത്തമത്രേ വികല്പത്തിനു കാരണം
ചിത്തമില്ലായ്കിൽ വികല്പവുമില്ലതാൻ;
ആകയാൽ ചിത്തമന്തര്യാമിയാം പര–
മാത്മാവിലാക്കിസ്സമാധിയിൽ നിർത്തണം. 407

ശശ്വത്പ്രബോധ,മാനന്ദമാത്രം, നിത്യ–
മുക്തം, നിരന്തം, നിരീഹം, നിരുപമം,
നിഷ്കലം, നിർവികല്പം വിഹായസ്സുപോൽ
നിസ്സീമവും പരിപൂർണ്ണവുമായെഴും
ബ്രഹ്മതത്ത്വത്തെ വേദിച്ചോൻ സമാധിയിൽ
തന്മനസ്സിൽത്താനനുഭവിക്കുന്നിതേ 408

മായതൻഭാവവികാരവിഹീനമായ്
ഭാവനാതീതമാകും മഹാഭാവമായ്
താനേസമരസമായ്*അസമാനമായ്
മാനങ്ങളേതിനുമെത്തുപെടാത്തതായ്
ഞാനെന്നനുഭവസിദ്ധമായി ശ്രുതി–
സാരസംസിദ്ധമായ് നിത്യമായ് പൂർണ്ണമാം
ബ്രഹ്മതത്ത്വത്തെ വേദിച്ചോൻ, സമാധിയിൽ
തന്മനസ്സിൽത്താനനുഭവിക്കുന്നിതേ. 409

വൃദ്ധത,മൃത്യു,വഭാവവും പററാത്ത
വസ്തുവചഞ്ചലസാഗരസന്നിഭം
പേരോ ഗുണവികാരങ്ങളോ ചേരാതെ–
യേകമായ് ശാന്തമായ് നിത്യമായ്പൂർണ്ണമാം
ബ്രഹ്മതത്ത്വത്തെ വേദിച്ചോൻ,സമാധിയിൽ
തന്മനസ്സിൽത്താനനുഭവിക്കുന്നിതേ 410

*അസമാനം–അതുല്യം

സ്വസ്വരൂപത്തിൽ,സമാധിയാൽ ചേർത്തൊരു
ഹൃത്താലഖണ്ഡമഹാ വൈഭവാഢ്യമാം
ബ്രഹ്മഭാവത്തെ ദർശിക്കുക; സംസാര—
സക്തമാം വാസനയാലതിശക്തമാം—
ബന്ധത്തെ വെട്ടിമുറിക്കുക; പൂരുഷ—
ജൻമം സഫലമായ് തീർക്ക; യത്നിച്ചു നീ 411

അദ്വിതീയം, സകലോപാധിമുക്തമാം
സച്ചിദാനന്ദം പരാത്മതത്ത്വം സ്വയം
സ്വാത്മാവിലായ് സദാ ഭാവനം ചെയ്യുക,
സംസാരമാർഗ്ഗത്തിൽ വന്നിടാ പിന്നെ നീ. 412

ദൂരെശ്ശ്വം പോൽ നിരസിച്ചതെങ്കിലും
പ്രാരബ്ധകർമ്മഫലം ഭുജിച്ചങ്ങനെ
മാറാതെ തന്നെ മർത്ത്യൻെറ നിഴലെന്ന
മാതിരിയാഭാസരൂപമായ് കൂടവേ
കാണപ്പെടുന്നൊരിക്കായത്തിലല്പവു—
മാത്മവിത്തിന്നില്ല പിന്നൊരു ചിന്തയും. 413

ആ നിത്യനിർമ്മലബോധരൂപം പര—
മാനന്ദഭാവത്തിലെത്തിയിട്ടപ്പൊഴേ
സന്ത്യജിക്കൂ മനസ്സാൽ ജഡമീ മല—
സമ്പൂർണ്ണമായ ദേഹോപാധി ദൂരവേ;
തീരെ ത്യജിച്ചോരുപാധിയെപ്പിന്നൊരു—
നേരവുമുള്ളിൽ സ്മരിക്കയേ ചെയ്യൊലാ,
ഛർദ്ദിച്ചൊരാ വസ്തു വീണ്ടും സ്മരണയി—
ലെത്തുകതന്നെ ജുഗുപ്സാർഹമല്ലയോ?. 414

സദ്രൂപമായ് നിർവികല്പപരബ്രഹ്മ—
വസ്തുവാം വൻതീയിലിട്ടീയുപാധിയെ
വേരോടെരിച്ചിട്ടു ബ്രഹ്മവിത്തുക്കൾക്കു

മേലേക്കിടയിൽ*വരിഷ്ഠനായ്ത്തീർന്നു താൻ
നിത്യവിശുദ്ധപ്രബുദ്ധസദാനന്ദ—
തത്ത്വാത്മകനായി വാഴുന്നു പിന്നെയും 415

വൃത്തിയാ,നന്ദാത്മകബ്രഹ്മവസ്തുവി
ലെത്തി, ലയിച്ചു, തത്ത്വജ്ഞാനി പിന്നെയും
പ്രാരബ്ധനൂലുകൾ പാകിപ്പിണഞ്ഞൊരീ—
ക്കായത്തിനെ, ഗ്ഗോവ,തിൻെറമേൽ വീണതാം
മാലയെപ്പോലെതാൻ നോക്കുകയേയില്ല,
പോകട്ടെ പോകിൽ, നില്ക്കട്ടെ നിന്നീടുകിൽ. 416

സ്വസ്വരൂപത്തെ,യഖണ്ഡപരാനന്ദ—
സച്ചിദാത്മാവെന്നറിഞ്ഞിട്ടു പിന്നെയും
തത്ത്വവിത്തായവനെന്തൊരു കാംക്ഷയാ—
ലിത്തനു പോററണമെന്തൊരു ഹേതുവാൽ? 417

സംസിദ്ധനായ ജീവന്മുക്തയോഗിക്കു—
സംസിദ്ധമാകും ഫലമിതുതന്നെയാം—
സ്വാന്തരംഗത്തിനകത്തും പുറത്തുമായ്
സാന്ദ്രസദാനന്ദസദ്രസാസ്വാദനം: 418

ശുദ്ധവൈരാഗ്യമതിൻഫലം ബോധമാം,
സുഷ്ഠുബോധത്തിൻഫലം താനുപരതി,
സ്വാത്മബോധാനന്ദസാന്ദ്രാനുഭൂതിയാൽ
വായ്ക്കും പ്രശാന്തി,യുപരതിതൻ ഫലം 419

മുമ്പേ പറഞ്ഞവ നിഷ്ഫലമായ്വരും
പിൻപേ പറഞ്ഞവ വന്നിടാതാവുകിൽ;

---

*വരിഷ്ഠൻ. (ഗൃഹസ്ഥജ്ഞാനികൾ ബ്രഹ്മവിത്ത്, വരൻ വരീയാൻ, വരിഷ്ഠൻ എന്ന നാലവസ്ഥകളിലെത്തുന്നു. ശിഷ്യന്മാരോ അന്യന്മാരോ ഭുജിപ്പിച്ചാൽ ഭുജിക്കുമെങ്കിലും ആരാണു താനെന്നുപോലും അറിയാത്ത അവസ്ഥ പ്രാപിച്ചവൻ

ദുഃഖനിവൃത്തിയും തൃപ്തിപാരമ്യവും—
നിസ്തുലാനന്ദവുമാ സ്വാനുഭൂതിയാൽ. 420

അല്പലേററാലുമുള്ളംകുലുങ്ങായ്കതാൻ
നല്ലൊരുവിദ്യതൻ ചൊല്ലാർന്നെഴുംഫലം,
മർത്ത്യ,നു*ന്മാദമുണ്ടായാലവൻ പല
കുത്സിതകർമ്മങ്ങൾ ചെയ്തീടുമെങ്കിലും
പിന്നെയവൻ വിവേകത്തോടുമങ്ങനെ
തന്നെചെയ്യാനർഹനാകുന്നതെങ്ങനെ? 421

മിഥ്യാനിവൃത്തിതാൻ വിദ്യയ്ക്കെഴും ഫലം
മിഥ്യാപ്രവൃത്തി,യവിദ്യയ്ക്കെഴും ഫലം,
കാണാമവ കാനൽനീരാദിയിലതിൻ
ജ്ഞാനമുള്ളോനിലുമില്ലാത്തവൻകലും,
അല്ലായ്കിലജ്ഞനിൽനിന്നു തത്ത്വജ്ഞന്നു
ചൊല്ലുവാനെന്തുണ്ടു പ്രത്യക്ഷമാം ഫലം 422

അജ്ഞാനമാം ഹൃദയഗ്രന്ഥിയാകവേ
പൊട്ടിത്തകർന്നുവെങ്കിൽ പിന്നെയൊന്നിലും
ആശയില്ലാതാകുവോനും പ്രവൃത്തിക്കു
കാരണമായീടുമോ വിഷയം സ്വയം? 423

വാസന,ഭോഗ്യത്തിലൊന്നുമുദിക്കായ്ക—
യാണു വൈരാഗ്യമതിൻ പരമാവധി,
ഞാനെന്നഭാവമുദിക്കായ്കതന്നെയാം
ജ്ഞാനത്തിനുള്ള പരമസീമാപദം.
നഷ്ടമായ്പോയ മനോവൃത്തികൾ വീണ്ടു—
മുത്ഭവിക്കായ്ക,യുപരതിസീമയാം 424

സർവദാ ബ്രഹ്മമായ്വാണു, ബാഹ്യാർത്ഥങ്ങൾ
സർവം വെടിഞ്ഞു നിദ്രാലുവെപ്പോലെയും,
ബാലനെപ്പോലെയും, ഭോഗ്യമേതാനന്യ—
രാരെങ്കിലും ഭുജിപ്പിച്ചാൽ ഭുജിച്ചു താൻ

*ഉന്മാദം – ഭ്രാന്തു്

വല്ലപോതും ബാഹ്യബുദ്ധിവന്നീടിലീ–
യെല്ലാജഗത്തുമേതോ സ്വപ്നദൃഷ്ടമാം–
ലോകം കണക്കെ,യാലോകനം ചെയ്തു മൂ–
ലോകത്തിലെങ്ങാൻ വസിക്കുന്നിതേതൊരാൾ
അന്തമില്ലാത്ത പുണ്യത്തിൻഫലമുണ്ണു–
മമ്മഹാൻതന്നെ ധന്യൻ മന്നിൽ മാന്യനും. 425

## ജീവന്മുക്തവിവേകം (അന്നനട)

മനം പരബ്രഹ്മവിലീനമായ് സ്വയം
വികാരശൂന്യനായ് ക്രിയാവിഹീനനായ്
സദാ സദാനന്ദരസം നുകർന്നിടും
യതീന്ദ്രനാരവൻ സ്ഥിതപ്രജ്ഞൻ ദൃഢം. 426

വിശോധിതബ്രഹ്മനിജാത്മഭാവങ്ങൾ–
ക്കെഴുന്നൊരേകത്വമറിഞ്ഞതിൽ മുങ്ങി
വികല്പമററ ചിൻമയെയേകവൃത്തിയെ
പ്രശസ്തപ്രജ്ഞയെന്നഭിജ്ഞരോതുന്നു
അതാർക്കു സുസ്ഥിതം ഭവിച്ചിടുമവൻ
സ്ഥിതപ്രജ്ഞനെന്നു കഥിച്ചിടുന്നിതേ 427

എവന്നു സുസ്ഥിതം ഭവിക്കുമാ പ്രജ്ഞ,
എവൻെറയാനന്ദം സദാപി സുസ്ഥിരം,
എവന്നു ലോകമേ മറന്ന മട്ടിലാ–
മവൻ ജീവൻമുക്തനതാര്യസമ്മതം. 428

വിലീനധീയായുമുണർവുറേറാനെന്നാൽ
സദാപി ജാഗ്രത്തിൽ പ്രവൃത്തിയററവൻ
വിഷയവാസനാരഹിത ബോധവാ–
നവൻ ജീവൻമുക്തനതാര്യസമ്മതം. 429

പ്രപഞ്ചഭാവന വരാതടങ്ങിയോൻ
കലാന്വിതൻ പക്ഷേ സദാപി നിഷ്കലൻ

ഹൃദന്തമാർക്കുതാൻ വിചിന്തവിട്ടതാ–
മവൻ ജീവൻമുക്ത,നതാര്യസമ്മതം. 430

സദാ നിഴലുപോൽ വിടാതെ കൂടുമീ
സ്വദേഹം നില്ക്കിലുമതിങ്കലേതുമേ
അഹന്തയും മമത്വവും വരായ്കതാൻ
പരം ജീവൻമുക്തസ്വരൂപലക്ഷണം 431

കഴിഞ്ഞ കാര്യങ്ങദാം കിഴിഞ്ഞു നോക്കായ്ക,
വരാനിരിപ്പതിൻ വിചാരമില്ലായ്ക,
ലഭിച്ചതിൽപോലുമുദാസീനഭാവ–
മതാ ജീവൻമുക്തസ്വരൂപലക്ഷണം 432

സദാ ഗുണദോഷവിമിശ്രമീവിശ്വം
സ്വഭാവസംസിദ്ധവിലക്ഷണം സ്വയം,
അതിങ്കൽ സർവത്ര സമദർശിത്വമെ–
ന്നതാ ജീവൻമുക്തസ്വരൂപലക്ഷണം 433

അഭീഷ്ടമാകിലുമനിഷ്ടമാകിലും
ലഭിപ്പതേതിലുമഭേദദൃഷ്ടിയാൽ
വികാരമെന്നതേ വരാതെയായിടും
സ്ഥിതി ജീവൻമുക്തസ്വരൂപലക്ഷണം. 434

മനം ബ്രഹ്മാനന്ദരസാനുഭൂതിയിൽ
തറഞ്ഞു നിശ്ശേഷമലിഞ്ഞു നില്ക്കയാൽ
അകം പുറം രണ്ടുമറിഞ്ഞിടാതെഴും
സ്ഥിതി ജീവൻമുക്തയതീന്ദ്രലക്ഷണം. 435

ശരീരമിന്ദ്രിയം സ്വകൃത്യമാദിയിൽ
മമത്വമാകെയററഹംകൃതിയെന്യേ
എവന്നുദാസീനസ്വഭാവമുണ്ടാവ–
തവൻ ജീവൻമുക്തസുലക്ഷണാന്വിതൻ 436

ശ്രുതിപ്രമാണത്താൽ, നിജാത്മവസ്തുവിൻ
പരബ്രഹ്മത്വം കണ്ടറിഞ്ഞുറച്ചു താൻ
എവൻ ഭവബന്ധം മുറിച്ചു മോചിച്ചോ-
നവൻ ജീവൻമുക്തസുലക്ഷണാന്വിതൻ. 437

അഹന്ത,യിന്ദ്രിയശരീരാദ്യങ്ങളി-
*ചിദന്തയന്യമാം പദാർത്ഥമേതിലും
എവന്നൊരിക്കലും,മുദിക്കപോലുമി-
ല്ലവൻ ജീവൻമുക്ത,നതാര്യസമ്മതം. 438

ഒരിക്കലും ജീവപരബ്രഹ്മങ്ങൾക്കും
പരബ്രഹ്മം ജഗത്തിവയ്ക്കുമന്തരം
സ്ഥിരപ്രജ്ഞമൂലമറിഞ്ഞിടാത്തൊരാ
നരൻ ജീവൻമുക്തസുലക്ഷണാന്വിതൻ 439

മഹജ്ജനപൂജ ലഭിച്ചിടുമ്പൊഴും
സുദുർജ്ജനപീഡ ഭവിച്ചിടുമ്പൊഴും
സമാനഭാവനായ് ഭവിപ്പതാരുതാ-
നവൻ ജീവൻമുക്തസുലക്ഷണാന്വിതൻ. 440

പരന്റെ നിർബന്ധം നിമിത്ത,മേവനിൽ
പ്രവിഷ്ടമായിടും പ്രപഞ്ചഭോഗങ്ങൾ
സമസ്തവും ബ്രഹ്മസ്വരൂപംമാത്രമായ്
സമുദ്രമധ്യത്തിൽ സരിൽപ്രവാഹംപോൽ
വികാരമേകാതെ വിലീനമാകു,മാ-
യതീശ്വരൻ ജീവദ്വിമുക്തിനേടിയോൻ 441

പരബ്രഹ്മതത്ത്വമറിഞ്ഞവന്നുണ്ടായ്
വരാ പഴേമട്ടിൽ പ്രപഞ്ചവൃത്തികൾ.
അതാർക്കുതാനുണ്ടാമവൻ ബ്രഹ്മതത്ത്വ-
മറിഞ്ഞതില്ലവൻ ബഹിർമ്മുഖൻ ദൃഢം. 442
അവൻ പഴക്കത്താൽ കനത്ത വാസനാ -
ബലത്താൽ സംസരിച്ചുഴന്നിടാമെന്നാൽ

---

*ഇദന്ത— ഇതു് എന്നുള്ളഭാവം

അബദ്ധമാണതാ, പരബ്രഹ്മാദ്വൈത-
പ്രബോധമുണ്ടായാൽ നശിക്കും വാസന. 443

അതീവകാമമുള്ളവന്നും തൻമാത്യ-
സമീപത്തിലതു വരാത്തമാതിരി
അഖണ്ഡസദ്ബ്രഹ്മസുഖംസ്വാദിക്കുമ്പോ-
നഖിലവൃത്തിയുമടങ്ങിടും ദൃഢം. 444

ദൃഢം നിദിധ്യാസം പരിശീലിപ്പോനും
ബഹിർവിഷയത്തിൽ പ്രവൃത്തി കാൺമു നാം
അതിൻഫലങ്ങളും തെളിഞ്ഞുകാൺകയാ-
ലതാണു പ്രാരബ്ധം, മറപ്പൊരുളിതാം. 455

എത്രേവരെയ്ക്കുണ്ടാം സുഖാദികളത്രേ
വരെയ്ക്കും പ്രാരബ്ധ,മതാ ശ്രുതിമതം
ഫലങ്ങളുണ്ടാവാ,നതിൻ മുമ്പേ കർമ്മം
ഭവിക്കണം ഫലം ക്രിയയ്ക്കു പിൻപുതാൻ. 446

അഹം ബ്രഹ്മമെന്ന മഹാ വിജ്ഞാനത്താൽ
ദഹിച്ചുപോം കല്പസഹസ്രസഞ്ചിതം
കിനാവതിൽക്കാണും ക്രിയാദിസർവവും
വിനാശമാർന്നിടും പ്രബോധവേളയിൽ 447

കിനാവുകാലത്തു കൃതങ്ങളായ്ക്കാണും
കനത്തപുണ്യമോ കടുത്തപാപമോ
ഉണർന്നെഴുന്നേററ നരന്നു നാകമോ
നരകമോ നല്കാൻ സമർത്ഥമാകുമോ? 448

അസങ്ഗമാകാശംകണക്കുദാസീനം
നിജാത്മവസ്തു,വെന്നറിഞ്ഞതിൽപിന്നെ
ഭവിച്ചിടുംകർമ്മമൊരണ്ണും പോട്ടുമി-
ങ്ങൊരിക്കലും തന്നെത്തൊടുന്നതേയില്ല 449

ഘടത്തിനുംചേർന്ന നഭസ്സിൽ പററുമോ
ഘടത്തിലേ മദ്യമതിൻെറ ദുർഗ്ഗന്ധം?
ഉപാധിയോഗത്താലതുപോലാത്മാവി–
ന്നുപാധിധർമ്മത്തിൻ വിലേപവും വരാ 450

പരാത്മവിജ്ഞാനം വരും മുൻപായ്ചെയ്ത–
പ്രവൃത്തി,വിജ്ഞാനമുദിച്ചെന്നാകിലും
ഫലത്തെ നല്കാതെ നശിക്കയില്ലൊരു–
സുലക്ഷ്യമുദ്ദേശിച്ചയച്ചൊരമ്പുപോൽ 451

തരക്ഷുവെന്നോർത്തു ശരംവിട്ടാൽ പിന്നെ
ശരിക്കു ഗോവെന്നു ധരിക്കിലെന്തുതാൻ?
ഇടയ്ക്കുനിന്നിടാ കടുക്കനെച്ചെന്നു–
തറയ്ക്കും, ലക്ഷ്യത്തെപ്പിളർന്നിടും ബാണം. 452

സുശക്തമാണു താനെടുത്തപ്രാരബ്ധ–
മതാത്മവിജ്ഞനും ഭുജിക്കിലേ തീരൂ
പ്രബോധവഹ്നിയിൽ ദഹിച്ചാഗാമിക–
മതൊത്തു സഞ്ചിതം വിനാശമാർന്നിടും 453

നിജാത്മബ്രഹ്മൈക്യ നിരീക്ഷണത്തിനാൽ
സദാപി തൻമയൻ യതിക്കൊരിക്കലും
ത്രിവിധകർമ്മവും ഭവിക്കുന്നില്ലതാ–
നവൻ ഗുണാതീതപരബ്രഹ്മം തന്നെ. 454

ഉപാധിതാനെന്ന വിഭാവനം വിട്ടു
സ്വയം പരബ്രഹ്മ സ്വരൂപമാത്രനായ്
നിജാത്മ ഭാവത്തിൽ സദാപിവാണിടും
മുനിക്കു പ്രരബ്ധമയുക്തവാർത്തതാൻ
കിനാവിൽക്കണ്ടൊരു പദാർത്ഥത്തിൻ ബന്ധ–
മുണർന്നവന്നുണ്ടെന്നുരച്ചിടും മട്ടിൽ, 455

കിനാവിലേമെയ്യാം പ്രതിഭാസത്തിലു–
മതിൻെറയാ സ്വപ്നപ്രപഞ്ചം തന്നിലും

ഉണർന്നവന്നുണ്ടായ്‌വരില്ലഹന്തയു-
മിദന്തയുമേതും മമതയും പിന്നെ
അതുമല്ലാ,സ്വപ്നമശേഷമായ്മാറി
ശരിക്കുണർന്നുതാൻ സ്വയം വസിച്ചിടും. 456

ഉണർന്നവന്നില്ല കിനാവിലെ മിഥ്യാ-
കഥയെസ്സത്യമായ് സമർത്ഥിക്കാനിച്ഛ;
അവൻ കിനാവിലേ ജഗത്തുതാൻ വച്ചു-
പുലർത്തിവാഴുവാൻ കൊതിപ്പതുമില്ല;
കിനാവിലേ മിഥ്യാകഥാനുവർത്തനം
തുടങ്ങിടുന്നെങ്കിലുണർന്നതില്ലവൻ. 457

അതുപോൽ ബ്രഹ്മത്തിൽ സ്ഥിതിവന്നോ,നന്യ-
മണുവും കാണാതെ സദാത്മാവായ്‌വാഴും
ഉണർന്നാൽ സ്വപ്നത്തിൻസ്മൃതിപോൽ
ജ്ഞാനിക്കും
സ്മൃതി, നിജാശനവിസർജ്ജനാദിയിൽ. 458

വപുസ്സു കർമ്മത്താൽ വിനിർമ്മിത,മതു-
നിമിത്തം പ്രാരബ്ധമതിന്നു കല്പിക്കാം.
അനാദിയാത്മാവിന്നയുക്തം പ്രാരബ്ധം
നിജാത്മാ, കർമ്മത്താൽ വിനിർമ്മിതമല്ല. 459

'അജനായ് നിത്യനാമിവൻതാൻ ശാശ്വത'-
നമോഘവാണിയാം ശ്രുതി വദിക്കുന്നു
അതുമൂലമാത്മസ്വരൂപനായ് വാഴു-
ന്നവന്നു' പ്രാരബ്ധം പ്രകല്പിക്കാവതോ?
വപുസ്സു. ഞാനെന്നു കരുതി മേവിടും
വരെയ്ക്കുംപ്രാരബ്ധം ഭവിക്കുമെങ്കിലും

---

'അജോ നിത്യഃ ശാശ്വതോയം പുരാണോ–' എന്നുള്ള കഠോപനിഷന്മന്ത്രം

തനു ഞാനെന്നധീ,യയുക്തമാകയാൽ
ത്യജിക്ക പ്രാരബ്ധപ്രകല്പനം പാടേ. 460

ശരീരത്തിൻെറയായ്വരാമിപ്രാരബ്ധ—
പ്രകല്പനമെങ്കിലതും ഭ്രമംതന്നെ
തനു,വധ്യാസംതാ,നതിന്നുണ്ടോസത്ത?
വെറുമസത്തയ്ക്കു പിറവിയെങ്ങുതാൻ?
പിറന്നിടാത്തതിന്നറുതിയെങ്ങനെ?
വെറുമില്ലായ്മയ്ക്കും വരുമോ പ്രാരബ്ധം? 461

സദാത്മജ്ഞാനത്താൽ സമൂലമജ്ഞാന—
സമസ്തകാര്യവും നശിക്കുമെന്നാകിൽ
വപുസ്സിതെങ്ങനെ സ്ഥിതിചെയ്യുമെന്നു
വിശങ്കതേടുന്ന വിമൂഢധീകളെ— 462

സമാശ്വസിപ്പിക്കാൻ വിധിച്ചു പ്രാരബ്ധം
പ്രമാണമായ് ശ്രുതി ബഹിർദൃഷ്ടിയാലെ;
പരാത്മവിജ്ഞരെശ്ശരീരവുംമററും
പരമാർത്ഥമെന്നു ധരിപ്പിക്കാനല്ല
പരമാർത്ഥാദ്വൈതപ്രബോധനമൊന്നേ
മഹാമറയ്ക്കെഴും മതം സ്ഥിരതരം. 463

**ദ്വൈതനിഷേധം (പാന)**

സർവഥാ പൂർണ്ണമായപ്രമേയമായ്
നിർവികാരമായാദ്യന്ത ശൂന്യമാം
ഒന്നുമാത്രം പരബ്രഹ്മമദ്വയം
ഭിന്നനാനാത്വമില്ലിതിലേതുമേ. 464

സദ്ഘനം സദാ ചിദ്ഘനം, നിഷ്ക്രിയം,
നിത്യതത്ത്വ, മാനന്ദസാന്ദ്രാത്മകം
ഒന്നുമാത്രം പരബ്രഹ്മമദ്വയം
ഭിന്നനാനാത്വമില്ലിതിലേതുമേ 465

പ്രത്യഗാത്മാവനന്തം പരിപൂർണ്ണം
സർവതോമുഖമേകരസം സ്വയം
ഒന്നുമാത്രം പരബ്രഹ്മ,മദ്വയം
ഭിന്നനാനാത്വമില്ലിതിലേതുമേ 456

കൈവെടിഞ്ഞിടാൻ, സഗ്ഗസാമഗ്രിയായ്—
കൈവരിക്കുവാൻ കൈയാലെടുക്കുവാൻ
ഒന്നിനുമാർക്കുമാവതല്ലാതന്യ—
മൊന്നിനെത്തെല്ലുമാശ്രയിക്കാത്തതായ്
ഒന്നുമാത്രം പരബ്രഹ്മ,മദ്വയം
ഭിന്നനാനാത്വമില്ലിതിലേതുമേ 467

ഏതുമട്ടെന്നു നിർവചിച്ചീടുവാ—
നേതൊരാൾക്കുമരുതാതെ സൂക്ഷ്മമായ്
തത്ത്വമാത്രസ്വരൂപമായ് വാക്കിനും
ഹൃത്തിനും തെല്ലുമെത്തുപെടാത്തതായ്
ഒന്നുമാത്രം പരബ്രഹ്മ;മദ്വയം
ഭിന്നനാനാത്വമില്ലിതിലേതുമേ, 468

നിർഗ്ഗുണം നിർവികല്പം നിരഞ്ജനം
നിഷ്കലം നിത്യസൂക്ഷ്മം നിരാമയം
ഒന്നുമാത്രം പരബ്രഹ്മമദ്വയം
ഭിന്നനാനാത്വ മില്ലിതിലേതുമേ. 470

## ആത്മയോഗവിവേകം. (കേക.

രാഗമാകവേ മാഞ്ഞു ശാന്തരും ദാന്തരുമായ്
ഭോഗസന്ത്യാഗംചെയ്ത യോഗികൾ മഹാത്മാക്കൾ
ആപ്പരം തത്ത്വം നന്നായ് ബോധിച്ചുതാനൊടുവി—
ലാത്മയോഗത്താൽ 'പരനിർവാണം' സമ്പ്രാപിച്ചാർ.
ഭവാനുമീയാത്മാവിൻ സ്വരൂപ,മാനന്ദൈക—
ഘനമാംപരതത്ത്വം, ചിന്തിച്ചും, സ്വചേതസ്സാൽ

പ്രകല്പിച്ചെഴും മോഹം ത്യജിച്ചും, പ്രബുദ്ധനായ്
വിമുക്തനായിക്കൃതകൃത്യനായ് ഭവിച്ചാലും 472

സുസ്ഥിരമനസ്സാർന്ന സമാധിമൂലം സ്ഫുട
സൽബോധചക്ഷുസ്സിനാൽ കണ്ടാലും സ്വാത്മതത്ത്വം
ശ്രവണംചെയ്ത പൊരുളങ്ങനെ നിസ്സംശയം
ശരിയായ്ക്കണ്ടാൽ പിന്നെ വികല്പംവരാ നൂനം 473

അജ്ഞാനബന്ധത്തിന്റെ സംബന്ധംവിട്ടാൽ സത്യ-
വിജ്ഞാനാനന്ദസ്വാത്മലബ്ധിയുണ്ടാമായതിൻ
പ്രമാണം, ശാസ്ത്രഗുരുവാക്യയുക്തികൾ,മുഖ്യ-
പ്രമാണമന്തരംഗസിദ്ധമാം സ്വാനുഭൂതി. 474

ബന്ധവും വിമോക്ഷവും തൃപ്തിയുമാരോഗ്യവും
ചിന്തയും ക്ഷുത്തും മുതൽക്കുണ്ടാകും സ്വാനുഭൂതി
തനിക്കേ ശരിക്കങ്ങു ധരിക്കാനാവൂ, മററു-
ജനങ്ങൾക്കതിൻജ്ഞാനമാനുമാനികം മാത്രം. 475

തീരത്തു നിന്നുകൊണ്ടു ബോധിപ്പിച്ചീടുകയേ
വേദങ്ങളെന്നമട്ടിൽ ദേശികൻ ചെയ്യുന്നുള്ളൂ.
അറിഞ്ഞോ,നീശ്വരന്റെയനുഗ്രഹത്താലുണ്ടാം
സ്ഥിരപ്രജ്ഞയാൽ സ്വയം ഭവാബ്ധി കടക്കേണം. 476

സ്വാനുഭൂതിയാൽ, സ്വയം, സർവത്ര സമ്പൂർണ്ണമാം
സ്വാത്മാവെയറിഞ്ഞിട്ടു സംസിദ്ധനായിസ്സദാ
വികല്പമെല്ലാംതീർന്ന മനസ്സാലാത്മാവിൽതാൻ
തികച്ചും സമ്മുഖനായ് വസിക്കതന്നെ വേണം. 477

വേദാന്തസിദ്ധാന്തത്തിൻ തീരുമാനമീയൊന്നേ
'ജീവനും ജഗത്തിതും സർവവും ബ്രഹ്മംതന്നെ'
അദ്വയബ്രഹ്മത്തിങ്കലഖണ്ഡാകാരമായ
വൃത്തിതാൻ മുക്തി,യതിൻ പ്രമാണംനിഗമങ്ങൾ 478

ഈ വിധം ഗുരുവാക്കാൽവേദോക്തിപ്രമാണത്താൽ
സ്വീയമാം യുക്തിയാലും വേദിച്ചു പരം തത്ത്വം

പ്രശാന്തകരണനായ് സ്വദേഹം ചലിയാതെ
സമാധിസ്ഥിരഹൃത്തായാത്മനിഷ്ഠിതനായാൻ 479

അമ്മട്ടങ്ങൊട്ടുനേരം പരബ്രഹ്മത്തിൽ മനം
നന്നായിസ്സമാധിയിൽ ചേർത്തിരുന്നതിൽ പിന്നെ
എഴുന്നേററുനിന്നവൻ പരമാനന്ദംതന്നിൽ
മുഴുകിയെഴുന്നൊരു മൊഴിയിങ്ങനെയോതി, 480

## ശിഷ്യൻെറ സ്വാനുഭവവിവേകം

ബ്രഹ്മവുമെന്നാത്മാവുമൊന്നെന്നു ബോധിക്കയാ–
ലെൻബുദ്ധിയഴിഞ്ഞുപോയ്പ്രവൃത്തി
യൊഴിഞ്ഞുപോയ്
അറിവീലിതുമിതല്ലാതൊന്നു,മെന്തെത്രയെ–
ന്നറിയാ,തറുതിയററാനന്ദമൊന്നല്ലാതെ. 481

സ്വാനന്ദാമൃത പൂര സ്വാരസ്യസമ്പൂരിതം
വാരാളും പരബ്രഹ്മവാരാശിതൻ വൈഭവം
വാക്കിനാൽ വർണ്ണിക്കുവാൻ സാദ്ധ്യമാകുന്നിലേതു
മോർക്കുവാൻ മനസ്സിനുമൊട്ടുമേ കഴിവില്ല.
ആഴിയിൽ വീണഴിഞ്ഞൊരാലിപ്പഴത്തിൻഭാവ–
മാളുന്നൊരെൻ മാനസമാ മഹാനന്ദാബ്ധിതൻ
അംശാംശലേശാംശത്തിൻ സംശ്ലേഷമാർന്നലിഞ്ഞു
സമ്പൂർണ്ണാനന്ദാകാരമാർന്നു നിർവൃതമായീ. 482

ഈ ലോകമെവിടെപ്പോയേതൊരാൾ കൊണ്ടുപോയി–
തേതൊന്നിലീയുലക മേകാന്തലീനമായോ?
ഇപ്പൊഴല്ലയോ ഞാനിതൊന്നു കണ്ടതപ്പൊഴേ
സ്വല്പവുമില്ലെന്നായിവന്നിതോ? മഹാശ്ചര്യം! 483

അഖണ്ഡാനന്ദാമൃതരസത്താൽ സംപൂർണ്ണമീ–
പ്പരബ്രഹ്മാഖ്യ മഹാസമുദ്രപ്പരപ്പിങ്കൽ
തള്ളുവാനെന്തോന്നുള്ളു കൊള്ളുവാനെന്തോന്നുള്ളു
ഭിന്നമൊന്നുണ്ടോ പിന്നെയന്യമൊന്നെങ്ങാനുണ്ടോ?484

ഞാനൊന്നുംകാണുന്നീല ഞാനൊന്നും കേൾക്കുന്നീല
ഞാനൊന്നുമറിയുന്നീലീയവസ്ഥയിലിപ്പോൾ
സദാനന്ദൈകരൂപം സ്വാത്മാവുമാത്രമായ
സമസ്തവിലക്ഷണസത്തായിച്ചമഞ്ഞു ഞാൻ 485

ആരുടെ കാരുണ്യസംപൂരിതകടാക്ഷമാം
പാർവണചന്ദ്രസാന്ദ്രചന്ദ്രികയേല്ക്കയാലേ
സംസാരസന്താപത്താൽ വെന്തെഴും തളർച്ചകൾ
സർവം തീർന്നഖണ്ഡമാംവൈഭവംനിറഞ്ഞൊന്നായ്
ആനന്ദസുന്ദരമാമക്ഷയസ്വാത്മപദം
പ്രാപിച്ചേൻ ഞാനും ക്ഷണമാത്രത്താൽ, മഹാത്മാവായ്
സംമുക്തസംഗൻ സാധുസത്തമൻ സനാതന—
നദ്വയാനന്ദരസസ്വരൂപനത്യുദാരൻ
ആരുതാനന്തമററകാരുണ്യസമുദ്രമാ
ശ്രീഗുരോ നമസ്കാരമങ്ങേയ്ക്കെൻ നമസ്കാരം!
486, 487

ഞാനിന്നു ധന്യനായേൻ താവകാനുഗ്രഹത്താൽ
ഞാനിന്നു കൃതകൃത്യനായ്‌വന്നു ഗുരുദേവ,
സംസാരഗ്രഹണത്തിൽനിന്നു ഞാൻ വിമുക്തനായ്
സമ്പൂർണ്ണനിത്യാനന്ദചിന്മൂർത്തിയായിത്തീർന്നു 488

അസങ്ഗനാകുന്നു ഞാന,നങ്ഗനാകുന്നു ഞാ—
നലിങ്ഗനാകുന്നു ഞാനഭങ്ഗുരാത്മാവു ഞാൻ
പ്രശാന്തനാണിന്നു ഞാനനന്തനാണിന്നു ഞാൻ
വിശുദ്ധനാണിന്നുഞാൻ ചിരന്തനാത്മാവല്ലോ. 489

ഞാനൊന്നിൻ കർത്താവല്ല ഞാനൊന്നിൻ ഭോക്താവല്ല
ഞാനൊരുവികാരവുമേശാത്തോൻ ക്രിയാശൂന്യൻ
പാവനബോധമാത്ര സ്വരൂപനാകുന്നു ഞാൻ
കവലഭാവനായ ഞാൻ സദാശിവൻതന്നെ. 490

കാണുവോൻ കേൾപ്പോൻ ചെയ്‌വോനോതുവോൻ ഭുജിക്കുവോ—
നാവകനരന്‌മാരിൽ നിന്നേററം വിഭിന്നൻ ഞാൻ
നിത്യൻ ഞാൻ നിരന്തരൻനിഷ്‌ക്രിയൻനിസ്സംഗൻഞാൻ
നിസ്സീമാകാരൻ പൂർണ്ണൻവിജ്ഞാനസ്വരൂപൻഞാൻ 491
ഞാനിതല്ലതുമല്ല, രണ്ടിനുമവഭാസ—
കാരകമേതൊന്നിനും മേലേറെ വിശുദ്‌ധമായ്‌
ആന്തരംബാഹ്യമെന്നീഭാവങ്ങൾ രണ്ടുമില്ലാ—
തദ്വയംപരിപൂർണ്ണ,മാബ്രഹ്‌മംതന്നെയീ ഞാൻ 492

നിസ്തുലം നീഞാനെന്നുമിതെന്നുമതെന്നുമാം
മിഥ്യയാം കല്പിതങ്ങൾക്കെത്താത ദൂരത്തായി
അനാദിയായ തത്ത്വം നിത്യാനന്ദൈകരസം
ദ്വിതീയമെന്യേ സത്യമാ,ബ്രഹ്‌മം തന്നെയീ ഞാൻ 493

ശ്രീനാരായണനും ഞാൻ നരകാന്തകനും ഞാൻ
ശ്രീപുരാന്തകനും ഞാനീശൻഞാൻ പുരുഷൻ ഞാൻ
ഞാനഖണ്‌ഡൈകബോധം ഞാനശേഷൈകസാക്ഷി
ഞാനില്ലാതെൻേറതില്ലാതീശനില്ലാതേകൻ ഞാൻ 494

ഞാനെന്നുംജ്ഞാനാത്‌മാവായുള്ളിലും വെളിയിലു—
മാലംബമായിനില്പൂ സർവഭൂതങ്ങളിലും
പണ്ടു ഞാൻ ഭോക്‌താ ഭോഗ്യമെന്നീദന്തയാൽ വേറായ്‌
കണ്ടവയെല്ലാമിന്നു ഞാൻതന്നെയായിത്തീർന്നു. 495

അഖണ്‌ഡസുഖാമൃതസമുദ്രമാമയോരെൻക—
ലസംഖ്യം പ്രപഞ്ചാഖ്യതരങ്‌ഗസമൂഹങ്ങൾ
മായതൻവായുവേഗചോദനത്താലേപൊങ്ങി
യൂയലാടുന്നപ്പൊഴേ മായുന്നിങ്ങനുവേലം 496

നിഷ്‌കലം നിർവികല്പം കാലമൊന്നതിൽ, ഭ്രമാൽ
*കല്പാബ്‌ദായനർത്ത്വാദികല്‌പിക്കും മട്ടീലോകർ

*കല്പം, അബ്ദം, അയനം, ഋതു മുതലായവ

നിഷ്കലൻ നിർവികല്പനെന്നിലും സ്ഥൂലതാദി
കല്പിച്ചിതാരോപിതവിസ്ഫുരണത്താൽ മാത്രം 497

പൂരിച്ചദോഷങ്ങളാൽ ദൂഷിതന്മാരാം മൂഢ-
രാരോപിച്ചവയൊന്നുമാശ്രയവസ്തുവിനെ
ദൂഷിതമാക്കുന്നീല, കാനൽനീർപ്രവാഹമാ-
യൂഷരഭൂവിൻ ഭാഗമൊട്ടുമേ നനച്ചീടാ. 498

ആകാശംപോലെ ലേപം യാതൊന്നുമേല്ക്കാത്തോൻ
ഞാൻ
ആദിത്യൻ കണക്കന്യഭാസ്യേഭ്യോന്യ ഭാസിക്കുന്നോൻ
അദ്രിയെപ്പോലെത്രയും സുസ്ഥിരസ്വഭാവൻ ഞാൻ
അബ്ധിയെക്കണക്കേതുമക്കരെയില്ലാത്തവൻ. 499

മേഘത്തിനോടാകാശദേശത്തിൻമാതിരിക്കീ-
ദേഹത്തിനോടു ബന്ധം ലേശവുമെനിക്കില്ല;
ആകയാലീ ജാഗ്രത്തും സ്വപ്നവും സുഷുപ്തിയും
കായത്തിൻ ധർമ്മങ്ങൾതാനായവയെനിക്കില്ല. 500

ഉപാധിവന്നുചേരുമതങ്ങു താനേപോകു-
മതോരോ കർമ്മം ചെയ്യും ഫലവും ഭുജിച്ചീടും
ജരയാൽ ജീർണ്ണമായിമരിക്കും പിന്നെ, ഞാനോ
സദാപി സുനിശ്ചലം കുലാദ്രിപോലെ വാഴും. 501

സന്തതമേകരൂപനംശമില്ലാത്തോനെനി-
ക്കൊന്നുമേ പ്രവൃത്തിയുമില്ലതാൻ നിവൃത്തിയും
ആരെങ്ങുമേകാത്മാവായ് ഞെരുങ്ങിത്തിങ്ങി,
വാനിൻ-
മാതിരിപൂർണ്ണനവനെങ്ങനെ ചേഷ്ടിച്ചീടും 502

ഇന്ദ്രിയങ്ങളും ഹൃത്തും വികാരാകാരങ്ങളു-
മെന്നിയേനിത്യാഖണ്ഡസുഖാനുഭൂതിരൂപൻ

ഞാൻ, എനിക്കെങ്ങനെ യാപ്പുണ്യപാപങ്ങളുണ്ടാം
മാമറയോതുന്നവയ,നന്വാഗതമെന്നായ്*. 503

ഉടലിൻനിഴൽ ചെന്നുതൊടുന്നോരഴുക്കാവ–
ട്ടഴകാവട്ടെ കുളിരാകട്ടെ ചൂടാകട്ടെ
നിഴലിൽ നിന്നെത്രയും ഭിന്നമാം പുരുഷൻ ത–
ന്നുടലിൽ തൊടുന്നീല ചെറുതുമൊരുമട്ടും 504

സാക്ഷ്യത്തിൻ ധർമ്മമൊന്നുമതിങ്കൽ നിന്നുഭിന്ന–
സാക്ഷിയെ, യുദാസീനനായ നിർവികാരനെ
ചെറുതും സ്പർശിക്കുന്നീലൊരു മട്ടിലും വീട്ടി–
ലെരിയും വിളക്കിനെ വീട്ടുകാര്യങ്ങൾപോലെ. 505

അർക്കനെമ്മട്ടോ സർവകർമ്മത്തിൻ സാക്ഷിഭാവ
മഗ്നിക്കെമ്മട്ടോ ദാഹക്രിയാമാത്രമാംവൃത്തി
രജ്ജുവിന്നാരോപിത സർപ്പത്തിൻസംഗമെമ്മ–
ട്ടമ്മട്ടിലീക്കൂടസ്ഥചിദാത്മാവെനിക്കെന്നും. 506

ചെയ്തിടുന്നോനല്ലഞാൻ ചെയ്യിച്ചീടുന്നോനല്ല
ദർശിക്കുന്നോനല്ലഞാൻ ദർശിപ്പിക്കുന്നോനല്ല
ഉണ്ണുന്നോനല്ലൂട്ടുന്നോനല്ല ഞാനെമ്മട്ടിലും
നിർണ്ണയാതീതം, സ്വയം ജ്യോതിസ്സ്, ചിദാത്മാതാൻ 507

ഉപാധിചലിക്കുമ്പോൾ പ്രതിബിംബത്തിന്നുണ്ടാ–
മുലച്ചിൽ മൂഢാത്മാക്കൾ, നിഷ്ക്രിയൻ ബിംബഭൂതൻ
അർക്കനിൽ കല്പിക്കുംപോലാത്മാവിൽ കല്പിക്കുന്നു
കർത്താഞാൻ ഭോക്താവുഞാൻ, ഹാ! ഹതൻ
ഞാനീമട്ടിൽ. 508

---

*അനന്വാഗതം സംബന്ധമില്ലാത്തത്.
'പുണ്യേനാനന്വാഗതം പാപേന' തീർണ്ണോഹി തദാ സർവാൻ ശോകാൻ ഹൃദയസ്യ ഭവതി' ബൃഹദാരണ്യകോപനിഷത്ത്. പുണ്യത്തോടോ പാപത്തോടോ ബന്ധമില്ല. അപ്പോൾ ഹൃദയത്തിന്റെ എല്ലാദുഃഖങ്ങളേയും കടന്നവനായി ഭവിക്കുന്നു

ജഡമീത്തടിയെങ്ങാൻ ജലത്തിൽ സ്ഥലത്തുതാൻ
കിടന്നങ്ങുരുണ്ടോട്ടീ,യുടലിൻ ധർമ്മങ്ങളെ
തൊടാതെനില്ലുന്നോൻ ഞാൻ, ഘടത്തിൻ ധർമ്മങ്ങളെ
ഘടത്തിൻ നഭസ്സേതും തൊടാതെനില്ക്കും മട്ടിൽ 509

കർത്തൃത്വം ഭോക്തൃത്വവും ദുഷ്ടത്വം ജഡത്വവും
മത്തത്വം ബദ്ധത്വവും മുക്തത്വമിത്യാദ്യങ്ങൾ
ബുദ്ധിതൻ വികല്പങ്ങൾ, കേവലാദ്വയം പര—
ബ്രഹ്മമാമെനിക്കേതുമില്ലതാൻ യഥാർത്ഥത്തിൽ. 510

പ്രകൃതിക്കുണ്ടാവട്ടെ വികൃതി,പത്തോ നൂറോ
പരമോരായിരമോ തരത്തിലവമൂലം
നിർമ്മലൻ സങ്ഗശൂന്യ ചിൻമയനെനിക്കെന്തൊ—
ണംബരതലത്തെയേതംബുദം സ്പർശിച്ചീടും? 511

അവ്യക്താദിയായ് സ്ഥൂലപര്യന്തമീലോകങ്ങൾ
സർവവും യാതൊന്നി,ലൊരാഭാസപ്രതീതിയാം
ആകാശം കണക്കതിസൂക്ഷ്മമാദ്യന്തഹീനം
യാതൊരദ്വൈതബ്രഹ്മ,മായതുതന്നെയീ ഞാൻ 512

സർവാധാരമായ് സർവപദാർത്ഥപ്രകാശകം
സർവാകാരമായ് സർവഗതമായ്, സർവശൂന്യം,
നിത്യമായ് ശുദ്ധമായി നിശ്ചലം നിർവികല്പ—
മദ്വൈതം ബ്രഹ്മം യാതൊന്നായതുതന്നെയീ ഞാൻ.
മായതൻ ഭേദമൊരു ലേശവുമേശാതന്ത—
ര്യാമിയായ് പ്രത്യയങ്ങൾക്കാകെത്താനപ്രാപ്യമായ്
സത്യമായ് ജ്ഞാനാനന്താനന്ദൈകരൂപമായൊ—
രദ്വൈതബ്രഹ്മം യാതൊന്നായതുതന്നെയീ ഞാൻ. 514

നിഷ്ക്രിയൻ നിർവികാരൻ നിഷ്കലൻ നിരാകാരൻ
നിർഭയൻ നിർവികല്പൻ നിത്യൻഞാൻ
നിരാലംബൻ 515

സർവാത്മാവാകുന്നു ഞാൻ സർവവും ഞാനാകുന്നു
സർവാതീതനാണ്ണു ഞാനദ്വിതീയനാണീ ഞാൻ
കേവലാഖണ്ഡബോധസ്വരൂപനാകുന്നൂ ഞാൻ
ആനന്ദാത്മകനായ ഞാനെങ്ങും തിങ്ങി നില്പോൻ
സച്ചിദാനന്ദസ്വർഗ്ഗ സാമ്രാജ്യ വിഭൂതിയെൻ
സദ്ഗുരോ നിൻകാരുണ്യ മാഹാത്മ്യ പ്രസാദത്താൽ
പ്രാപിച്ചു ഞാൻ മഹാത്മൻ, നിന്തിരുവടിക്കായി
സാദരം നമിക്കുന്നേൻ നമസ്തേ നമോനമഃ 517

പെരുതാം പേക്കിനാവിൽ, ചൂഴവും മായ നട്ടു-
വളർത്തും ജനിജരാമരണക്കൊടും കാട്ടിൽ
അലഞ്ഞും നാളിൽനാളിൽതഴയ്ക്കും താപങ്ങളാൽ
വലഞ്ഞു,മഹങ്കാരപ്പുലിതൻ പീഡയേൽക്കെ
കരുണാതിരേകാലെൻ ഗുരുവേയവിടുന്നാ-
ക്കഠിനസ്വപ്നത്തിൽ നിന്നുണർത്തി രക്ഷിച്ചെന്നെ. 518

യാതൊന്നു സർവലോകരൂപമായ് ശോഭിക്കുന്നൂ
യാതൊന്നു സദാ രാജിച്ചീടുന്നു രണ്ടില്ലാതെ
യാതൊന്നൊരനിർവാച്യജ്യോതിസ്സായ്ദ്യോതിപ്പതാ-
മാമകാചാര്യ,നമോ നമസ്തേ ഗുരുരാജ, 519

പ്രബുദ്ധാത്മതത്ത്വനായ് പ്രലബ്ധാത്മാനന്ദനായ്
പ്രഹൃഷ്ടഹൃത്തായ് ശിഷ്യപ്രവരൻ നമിക്കവേ
അവലോകനംചെയ്തിട്ടവനോടാചാര്യേന്ദ്ര-
നരുളിച്ചെയ്താൻ വീണ്ടുമരിയവാക്കീമട്ടിൽ. 520

## ആചാര്യാനുശാസനം

ബ്രഹ്മപ്രത്യയത്തിന്റെ സന്തതിയാണീലോകം
തന്മൂലമെമ്മട്ടിലും ബ്രഹ്മംതാനിതു സർവം
അതു നീ ശാന്തഹൃത്തായധ്യാത്മചക്ഷുസ്സിനാ-
ലവസ്ഥയേതൊന്നിലുമെപ്പൊഴും ദർശിച്ചാലും

*പ്രത്യയം – സത്തായവസ്ഥ
സന്തതി – വികാസപരമ്പര

മിഴിയുള്ളോർക്കു സ്വന്തം മിഴിയാൽ രൂപങ്ങളെ–
യൊഴികെമററൊന്നെങ്ങാൻ കഴിവുണ്ടാമോ കാണ്മാൻ
അമ്മട്ടിൽ ബ്രഹ്മവിത്തിൻബുദ്ധിക്കും ബ്രഹ്മത്തിൽനി–
ന്നന്യമായെന്തൊന്നുള്ളു വിഹാരാസ്പദം വേറെ? 521

സാരജ്ഞരാരുതാനാപ്പരമാനന്ദരസ–
സ്വാനുഭൂതിയെത്തള്ളി ശൂന്യത്തിൽസുഖിച്ചീടും
അത്യന്തമാഹ്ളാദകൻ ചന്ദ്രൻതാൻ വിദ്യോതിക്കെ–
ച്ചിത്രസ്ഥചന്ദ്രാകാരം ദർശിക്കാനാരിച്ഛിക്കും? 522

അസദ്വസ്തുവെയനുഭവിച്ചാലൊരു തൃപ്തി
ഭവിക്കില്ലേതും ദുഃഖംനിവർത്തിക്കയുമില്ല
സദാത്മനിഷ്ഠനായ് നീ വാഴ്കയദ്വയാനന്ദ–
രസാനുഭവത്തിനാൽ തൃപ്തനായ് സുഖിച്ചെന്നും. 523

സർവഥാ സ്വാത്മാവിനെസ്സർവത്ര സമീക്ഷിച്ചും
സർവവും സദദ്വയസ്വാത്മാവെന്നുറപ്പിച്ചും
സ്വാനന്ദപൂർണ്ണാമൃതം സന്തതം നുകർന്നുതാൻ
കാലത്തെ മഹാമതേ നീയിനി നയിച്ചാലും 524

വികല്പശൂന്യാഖണ്ഡബോധൈകമയാത്മാവിൽ,
വികല്പനങ്ങൾ വാനിൽ പട്ടണപ്രകല്പനം
അതിനാൽ നീയദ്വയപരമാനന്ദാത്മാവായ്
പരമം ശാന്തിയാർന്നു ഭജിക്കൂ സദാമൗനം. 525

ബുദ്ധിതാൻ മിഥ്യാകൽപവികൽപങ്ങൾക്കു ഹേതു
ബുദ്ധിതൻ പരമോപശാന്തിതാൻ മൗനാവസ്ഥ.
അതിൽതാൻ മഹാത്മാക്കളദ്വയാനന്ദം നിത്യം
സ്വദിപ്പൂ ബ്രഹ്മജ്ഞൻമാർ ബ്രഹ്മാത്മഭാവത്താലേ
സ്വാനുഭൂതിയാൽ സ്വാത്മസ്വരൂപജ്ഞാനം നേടി
സ്വാനന്ദരസം സദാ പാനംചെയ്തിരിപ്പോർക്കും
വാസനയെല്ലാമററ മൗനത്തെക്കവിഞ്ഞൊരു
ഭാവവുമില്ലാ സുഖസാധകം സർവോൽകൃഷ്ടം. 527

നില്ക്കട്ടെ നടക്കട്ടെ കിടക്കട്ടിരിക്കട്ടെ
മറേറതൊരവസ്ഥയും യഥേച്ഛം കൈക്കൊള്ളട്ടെ;
ബ്രഹ്മത്തെയറിഞ്ഞവൻ സ്വാത്മാരാമനായ്ത്തന്നെ
സന്തതം മൗനമാർന്നു മുനിയായ്വസിച്ചീടും, 528

കാലദിഗ്ദേശാസനയമാദി ലക്ഷ്യാദിയാ–
മാലംബമൊന്നും മനോവൃത്തിയെ നിയന്ത്രിച്ചു
സംസിദ്ധതത്വനായ മഹാത്മാവിന്നുവേണ്ടാ
തന്നെത്താനറിഞ്ഞീടാൻ നിയമാപേക്ഷവേണോ? 529

കുടത്തെക്കുടമെന്നു ശരിക്കു ധരിക്കുവാൻ
നിയമം യാതൊന്നുംതാൻ തുണയായ്നിന്നീടേണ്ടാ
യാതൊന്നാൽ പദത്തിന്റെയർത്ഥമാം വസ്തുബോധം
ജാതമാം,ആ പ്രമാണസൗഷ്ഠവമൊന്നല്ലാതെ. 530

ഈയാത്മാ നിത്യസിദ്ധവസ്തുവാകയാലതു
നേരായി പ്രമാണമുണ്ടാവുകിൽപ്രകാശിക്കും
കാലഭേദമോ ദേശഭേദമോ വിശുദ്ധിയോ
യാതൊന്നുമതിന്നൊരു സാഹായ്യമാകവേണ്ടാ 531

ഞാൻ ദേവദത്തനെന്നവിജ്ഞാനം മററൊന്നിനെ
യാതൊരുവിധത്തിലുമാശ്രയിക്കുന്നില്ലതാൻ;
ഞാൻ ബ്രഹ്മമെന്നാബ്രഹ്മവിത്തിന്റെ വിജ്ഞാനവു–
മാമട്ടിലന്യാപേക്ഷയാവശ്യപ്പെടുന്നീല. 532

അർക്കനൊലെന്നപോലെ, യാതൊന്നിൻതേജസ്സിനാൽ
നിസ്സാരമനാത്മകമസത്താം വിശ്വം സർവം
ഭാസിച്ചുനിലകൊൾവതാ ദിവ്യഭാസ്സിനേയും
ഭാസിപ്പിച്ചീടാൻതക്ക ഭാസ്സൊന്നു വേറേയുണ്ടോ? 533

വേദങ്ങൾ ശാസ്ത്രങ്ങളുമേതൊരുപുരാണവും
ഭൂതങ്ങൾ സമസ്തവുമെന്നുവേണ്ടെല്ലാംതന്നെ

യാതൊരാാം മൂലമർത്ഥവത്തായിബ്ഭവിക്കുമാ
ജ്ഞാതാവെ പ്രകാശിപ്പിച്ചീടുവാനെന്തോന്നുള്ളൂ 534

ഈയാത്മാ സ്വയംജ്യോതിസ്സനന്തശക്തിയുക്ത—
മേവർക്കുമനുഭവസ്വരൂപം മാനാതീതം
അതിനെയറിഞ്ഞിട്ടു ബന്ധവും മോചിച്ചിങ്ങു
ജയിപ്പൂ ബ്രഹ്മജ്ഞാനിയുത്തമോത്തമൻ നിത്യം 535

വിഷയങ്ങളാൽ ഖേദമോദങ്ങാം ബാധിക്കാതെ—
യവയിൽ താൽപര്യമോ വെറുപ്പോ ഭവിക്കാതെ
സന്തതം സാന്ദ്രാനന്ദരസത്താൽ സന്തൃപ്തനായ്
തന്നിൽതാൻ രമിക്കുന്നു തന്നിൽതാൻ നന്ദിക്കുന്നു 536
ദാഹവും ക്ഷുത്തും കായക്ലേശവും വിസ്മരിച്ചു
ബാലകൻ സസന്തോഷം ക്രീഡിച്ചു വസിക്കുംപോൽ
ജ്ഞാനിയുമെൻേറതെന്നും ഞാനെന്നുമോരാതെതാ—
നാനന്ദപൂർണ്ണം പരബ്രഹ്മത്തിൽ ക്രീഡിച്ചീടും.537

ഭുജിക്കും ചിന്താശൂന്യമദൈന്യഭിക്ഷാന്നത്തെ,
കുടിക്കും പരാശ്രയം പെടാതെ പുഴവെള്ളം
ചരിക്കും തോന്നുംപോലെ, തരിമ്പും ഭയംകൂടാ—
തുറങ്ങും വനത്തിലോ ചുടലക്കളത്തിലോ
നനയ്ക്കാതെയോ വസ്ത്രം നനച്ചാലുണങ്ങാതോ
ധരിച്ചെന്നുമാം പക്ഷേ ധരിച്ചില്ലെന്നുംവരാം.
കിടക്കും വെറും മണ്ണിൽ, നടക്കും മറനാലി—
നൊടുക്കംപെടും, നെടുംനടയ്ക്കാവിലൂടെത്താൻ
കളിക്കും ബ്രഹ്മത്തിന്നുറക്കളത്തിലാത്മജ്ഞാനി
കുളിക്കും സദാനന്ദസമുദ്രതീർത്ഥം തന്നിൽ. 538

വിശേഷ ചിഹ്നമെന്യേ വിരക്ത വിഷയനായ്
ശരീരവിമാനത്തിൽ ചരിക്കെച്ചാരത്തെത്തും
സമസ്തവിഷയവും ഭുജിച്ചുപരേച്ഛയാൽ;
വസിക്കുംകൈക്കുഞ്ഞെന്നകണക്കേബ്രഹ്മജ്ഞാനി 539

ഒന്നുകിൽ ദിഗംബരനല്ലെങ്കിൽ ത്വഗംബര-
നല്ലായ്കിൽ സാംബരൻ താനച്ചിദംബരസ്ഥിതൻ.
ഭ്രാന്തന്റെ മാതിരിയോ പിശാചിൻ മട്ടോ താനേ,
ബാലകനെന്നമട്ടോ പാരിതിൽ സഞ്ചരിക്കും. 540

സർവാത്മാവായി സ്വയം സംസ്ഥിതനേകാകിയായ്
സഞ്ചരിക്കുവോൻ മുനി സന്തുഷ്ടൻ സ്വാത്മാവിൽ താൻ
നിഷ്കാമനെന്നാകിലും തനിയേ തങ്കൽ വന്നു
പെട്ടീടും കാമങ്ങളെത്താനനുഭവിച്ചീടും. 541

സ്വാത്മ വിജ്ഞാനിയായ മാമുനിയെല്ലാനാളും
സ്വാത്മാവിൽ തന്നെ പരമാനന്ദസുഖിതനായ്
ചിലപ്പോഠം മൂഢനായും ചിലപ്പോഠം വിദ്വാനായും
ചിലപ്പോഠം മഹാരാജവിഭവപൂർണ്ണനായും
ചിലപ്പോഠം ഭ്രാന്തനായും ചിലപ്പോഠം ശാന്തനായും
ചിലപ്പോഠംപെരുമ്പാമ്പിൻ ചര്യയെസ്വീകരിച്ചും
ഒരിക്കൽ വന്ദിതനായൊരിക്കൽ നിന്ദിതനായ്
ചരിക്കുമൊരുമട്ടുമാരാലുമജ്ഞാതനായ് 542

നിർദ്ധനനെന്നാകിലും നിത്യസന്തുഷ്ടിയാർന്നോൻ.
നിസ്സഹായനാകിലും നിസ്സീമശക്തിയുക്തൻ,
ഭോഗങ്ങഠം ഭുജിക്കാത്തോനാകിലും നിത്യതൃപ്ത-
നാരുമേ സമനായില്ലെങ്കിലും സമദർശി 543

പ്രവർത്തിക്കുന്നോനെന്നാൽ പ്രവർത്തിക്കാ-തെയുള്ളോൻ
ഫലഭോക്താവെന്നാലുമഭോക്താവായ്-നില്ക്കുന്നോൻ
ശരീരമുള്ളോനെന്നാൽ ശരീരമില്ലാത്തവൻ
പരിച്ഛിന്നനായാലുമപരിച്ഛിന്നനായോൻ 544

ശരീരവിഹീനനായ് സദാപി സംസ്ഥിതനീ
പരാത്മവിജ്ഞാനിയെയൊരിക്കൽപോലുമേതും

പ്രിയവുമപ്രിയവും സ്പർശിച്ചീടുന്നേയില്ല
ശുഭവുമശുഭവുമതുമാതിരിതന്നെ 545

സ്ഥൂലാദിദേഹബന്ധമേലുന്നോനഭിമാന-
മൂലമായ്ശുഭാശുഭ സുഖദുഃഖാദിയുണ്ടാം.
ബന്ധങ്ങൾവിച്ഛേദിച്ചു സദാത്മാവാകുംമുനി-
ക്കെന്തോന്നിൽനിന്നു ശുഭാശുഭാദിഫലംചേരും 546

വിഴുങ്ങുന്നീല രാഹു രവിയെയെന്നാകിലും
വിഴുങ്ങപ്പെട്ടമട്ടിലെഴുന്നതോന്നൽമൂലം
വിഴുങ്ങിയെന്നാളുകൾ മൊഴിയുന്നിതുൾഭ്രാന്തി-
മുഴുക്കമൂലം വസ്തുസ്വഭാവം ഗ്രഹിക്കാതെ 547

അമ്മട്ടിൽ ശരീരാദിബന്ധങ്ങൾ സമസ്തവും
കൈവിട്ടു വിമുക്തനാം ബ്രഹ്മവിത്തിനെപ്പോലും
ശരീരിയെന്നമട്ടിൽ ദർശിച്ചീടുന്നജ്ഞന്മാർ
ശരീരാഭാസത്തിന്റെ ദർശനം ഹേതുവായി 548

ഈ*മുക്തദേഹം പാമ്പിൻചട്ടപോലേതോ പ്രാണ
വായുവാലങ്ങുമിങ്ങുമിളക്കപ്പെട്ടുനില്ക്കും 549

ആററിലെയൊഴുക്കുതാൻ മാററുന്നൂതടിയേതു-
താഴ്ചയുള്ളിടത്തേയ്ക്കും പൊക്കമുള്ളിടത്തേയ്ക്കും
ആമട്ടിൽ ജ്ഞാനിയുടെ കായവും വിധിതന്നെ
കാലത്തിനൊത്ത ഫലഭോഗത്തിലെത്തിക്കുന്നു 550

പ്രാരബ്ധകർമ്മജാലമാരചിച്ചീടുംനാനാ-
വാസനകളാൽ ജീവന്മുക്തനീദേഹത്താൽതാൻ
സംസാരിപോലെ സർവഭോഗവും ഭുജിച്ചാലും
സംസിദ്ധൻ സ്വയമിതിൽ സാക്ഷിപോൽ മൗനിയായി,
സങ്കല്പവികല്പങ്ങളങ്കുരിക്കാതെ വാഴും
ചഞ്ചലചക്രത്തിന്റെ നിശ്ചലമൂലാക്ഷംപോൽ 551

---

*അഹിനിർല്വയനീവായം മുക്തദേഹസ്തു—എന്നപാഠമാണു് സ്വീകരിച്ചിട്ടുള്ളതു്.

സ്വാനന്ദസാന്ദ്രരസപാനത്താൽ സദാമത്ത—
മാനസൻ സ്വാത്മജ്ഞാനി യാതൊരിന്ദ്രിയത്തേയും
വിഷയങ്ങളിലേശ്ശ വിനിയോഗിക്കയില്ല,
വിഷയങ്ങളിൽനിന്നു വിരമിപ്പിക്കയില്ല,
തൻകർമ്മഫലമൊന്നും സംവീക്ഷിക്കയുമില്ല,
തന്നെത്താനെല്ലാംകണ്ടു മിണ്ടാതെയിരുന്നീടും 552

ലക്ഷിച്ചുതാനോ ലക്ഷിക്കാതെയോ പായും മനോ—
വിക്രിയയൊക്കെത്തള്ളിപ്പൂർണ്ണാത്മഭാവനായി
സുസ്ഥിതികൈവന്നവൻ ബ്രഹ്മവിത്തുക്കളിൽവു—
ച്ചുത്തമൻസ്വയമവൻ പ്രത്യക്ഷശിവൻ നൂനം. 553

ജീവിച്ചിരിക്കെത്തന്നെ സർവദാ വിമുക്തനായ്
ത്തീരുന്നോൻ കൃതകൃത്യൻ ബ്രഹ്മവിത്തമൻതന്നെ.
ആയവനിന്നേ ബ്രഹ്മംതന്നെയാണീയുപാധി—
നാശത്തിലാനിർദ്വയബ്രഹ്മത്തിൽ വിലയിക്കും. 554

## ശരീരപാതം

സ്ത്രീവേഷംധരിച്ചോരു പൂരുഷൻ പൂരുഷൻതാ—
നാവേഷമിരുന്നാലുമാവേഷമഴിച്ചാലും
അമ്മട്ടുതന്നെ ബ്രഹ്മവിദ്വരനെമ്മട്ടിലു—
മെന്നാളും ബ്രഹ്മംതന്നെ മറ്റൊന്നായ്ഭവിച്ചീടാ 555

മരത്തിൻപഴുത്തില പതിക്കും കണക്കേതൊ—
രിടത്തും ബ്രഹ്മജ്ഞൻെറ വപുസ്സും പതിച്ചോട്ടെ
പണ്ടേതാൻ ജ്ഞാനാഗ്നിയിൽവെന്തെഴും വെണ്ണീറല്ലോ
ബ്രഹ്മമായ്ഭവിച്ചോരാ സംന്യാസിതൻെറ ദേഹം 556

സദാപി പൂർണ്ണാദ്വയചിദാനന്ദാകാരനായ്
സദാത്മബ്രഹ്മംതന്നിൽ വസിപ്പോൻ മുനി പിന്നെ
ഉചിതങ്ങളാം ദേശകാലാദി കാത്തിരിക്കാ-
ചെറുതും, ത്വങ്മാംസാസ്ഥിമലപിണ്ഡത്തെത്തള്ളാൻ—
557

ദേഹത്തിൻമോക്ഷമല്ല മോക്ഷം,തൻകമണ്ഡലു–
മോക്ഷവും,ദണ്ഡത്തിന്റെ മോക്ഷവുമല്ലാമോക്ഷം
അവിദ്യാരൂപമായ ഹൃദയഗ്രന്ഥിയുടെ
വിമോക്ഷംയാതൊന്നതേ യഥാർത്ഥമായമോക്ഷം. 558

ചെറുതാം കൈത്തോട്ടിലോ പെരുതാം പുഴയിലോ
തിരുമുററത്തോ ശിവപ്പെരുങ്കോവിലിൽതാനോ
പഴുത്തപർണ്ണമെങ്ങു പതിച്ചാലെന്തതിനാൽ
മരത്തിന്നശുഭമോ ശുഭമോവരാനുണ്ടോ? 559

ഇലയോ പൂവോ കായോ പൊഴിഞ്ഞു നശിച്ചാലും
വിലയം വൃക്ഷത്തിനു കലരാതിരിക്കുംപോൽ
ശരീരേന്ദ്രിയപ്രാണബുദ്ധികൾ നശിച്ചാലും
സദാനന്ദാകാരാത്മാ നശിച്ചീടാതെ നില്ക്കും. 560

## ബ്രഹ്മഭാവാപത്തി

'പ്രജ്ഞാനഘന'മെന്നു വേദംതാനാത്മാവിന്റെ
സത്യത്വം സൂചിപ്പിക്കും ലക്ഷണം ചൊല്ലിപ്പിന്നെ
ഉപാധിയോടു ബന്ധം ഭവിച്ച ഭാവത്തിന്നു
വിനാശം വരുത്താനേ വിധിച്ചതുള്ളൂ മാർഗ്ഗം. 561

'അവിനാശീ വാ അരേ അയമാത്മാ'വെന്നായി
സവിശേഷമായ് വേദം സവികാരങ്ങളായി
സവിനാശങ്ങളായ ദേഹാദിദൃശ്യം തോറു–
മവിനാശിത്വം തന്നെയാത്മാവിന്നോതീടുന്നു 562

മരവും പുല്ലും കല്ലും തുണിയും പായും നെല്ലു–
മുതലായതും തീയിലെരിഞ്ഞാൽ മണ്ണുമാത്രം
അതുപോൽ ദേഹേന്ദ്രിയമനഃപ്രാണാദി ദൃശ്യ–
മഖിലം ജ്ഞാനാഗ്നിയിൽ ദഹിച്ചാൽ
പരാത്മാതാൻ 563

കൂരിരുൾ ഭിന്നഗുണമാകിലുമുദയത്തിൽ
സൂര്യന്റെ തേജസ്സിങ്കൽ പൂർണ്ണമായ്ലയിക്കുംപോൽ

ഈ ദൃശ്യവിശ്വം ഭിന്നഗുണമാകിലുമെല്ലാം
കേവലബ്രഹ്മംതന്നിൽ വിലയം പ്രാപിച്ചീടും. 564

ഉടഞ്ഞാൽ കുടത്തിന്റെയുള്ളിലെ ഘടാകാശം
സ്ഫുടമായ് മഹാകാശമാത്രമായ് ഭവിച്ചീടും
അമ്മട്ടിൽതന്നെ തന്റെയുപാധി നശിക്കുമ്പോൾ
ബ്രഹ്മമായ്തന്നെ സ്വയംഭവിക്കും ബ്രഹ്മവിത്തും
ക്ഷീരത്തിൽ ക്ഷീരംതന്നെ തൈലത്തിൽ
തൈലം തന്നെ
നീരത്തിൽ നീരംതന്നെ വീഴ്ത്തിയാലെമ്മട്ടാണോ
അമ്മട്ടിലാത്മജ്ഞാനിയമ്മുനിയാത്മാവിങ്കൽ
സംയോജിച്ചേകഭാവം സമ്പ്രാപിക്കുന്നു നൂനം. 566

അമ്മട്ടിങ്ങഖണ്ഡമായ് സൻമാത്രസ്ഥിതമായ
ബ്രഹ്മാത്മൈകത്വമെന്ന വിദേഹകൈവല്യത്തെ
സമ്പ്രാപിച്ചവനായ സംന്യാസിയാവർത്തിച്ചു
സംസാര സങ്കടത്തിൽ സമ്പതിച്ചീടാ വീണ്ടും 567

ബ്രഹ്മവും നിജാത്മാവുമൊന്നെന്ന വിജ്ഞാനമാം
വഹ്നിയിലവിദ്യാദിമെയ് മൂന്നും ചുട്ടെരിച്ചോൻ
യാതൊരാളവൻ സ്വയം ബ്രഹ്മമായ് ഭവിച്ചുപോ–
യാബ്രഹ്മത്തിനു പിന്നെയുദ്ഭവമെങ്ങുണ്ടാകും?
568

പരമാത്മാ വിന്നില്ല പരമാർത്ഥത്തിൽ മായാ–
പരികല്പിതങ്ങളാം ബന്ധവും വിമോക്ഷവും
നിതരാം നിശ്ചേഷ്ടമാം കയറിൽ സർപ്പാഭാസ–
സ്ഥിതിയും പിന്നീടതിൻ ഗതിയുമില്ലാത്തപോൽ
569

ആവൃതിയുണ്ടാവുകിൽ ബന്ധവുമതില്ലാതെ
യാവുകിൽ വിമുക്തിയും വക്തവ്യംതന്നെയെന്നാൽ
ആവൃതിയെന്നൊന്നില്ലാ ബ്രഹ്മത്തി,ലതൊന്നെന്യേ
യാതൊന്നുമില്ലായ്കയാലാവൃതമല്ലാബ്രഹ്മം;

അന്യമായൊന്നുണ്ടെങ്കിലദ്വൈതത്തിനു ഹാനി
വന്നുപോം ദ്വൈതം വേദസമ്മതമല്ലതാനും 570

ബന്ധവും വിമോക്ഷവും മിഥ്യതാൻ വിമൂഢൻമാർ
തമ്മുടെ ബുദ്ധിഗുണം ബ്രഹ്മത്തിൽ കല്പിക്കുന്നു.
വൻകൊണ്ടൽ തിങ്ങിയുണ്ടാം തൻകണ്ണിൻ മറവിനെ
ചെങ്കതിരോങ്കൽ മർത്ത്യൻ സങ്കല്പിച്ചീടും മട്ടിൽ;
എന്തെന്നാലസംഗമീ ചിൻമയം പരബ്രഹ്മം
രണ്ടില്ലാതെന്നുമൊന്നാണക്ഷരം ബന്ധാതീതം. 571

ബന്ധമാത്മാവിനുണ്ടോ,മുണ്ടാകില്ലീപ്രത്യയം
രണ്ടും താൻ ബുദ്ധിഗുണം സദ്വസ്തുവിന്റേതല്ല.
ആകയാലാബന്ധവും മോക്ഷവുമെന്നുരണ്ടും
മായയാൽ കല്പിതങ്ങളാത്മാവിലില്ലതന്നെ. 572

അംശമില്ലാതെ പൂർണ്ണം, കർമ്മമില്ലാതെ ശാന്തം,
പങ്കമേൽക്കാതെ ശുദ്ധം, നിന്ദ്യമല്ലാതെ വന്ദ്യം,
അദ്വയം, പരം, തത്ത്വ,മംബരതുല്യമതിൽ
കല്പനയ്ക്കെങ്ങൊനൊരു നിൽക്കക്കളളിയുണ്ടോമോ? 573

ഉൽപ്പത്തിയെന്നൊന്നില്ല, നിരോധമതുമില്ല,
ബദ്ധരായാരുമില്ല, സാധകൻമാരുമില്ല,
മുമുക്ഷുക്കളുമില്ല, മുക്തന്മാരുമില്ലതാ—
നിതത്രേപരമാർത്ഥമിങ്ങിതിൽ ശങ്കവേണ്ടാ. 574

സമസ്തവേദാന്തത്തിൻ ഹൃദയസർവസ്വമി
പ്പരസിദ്ധാന്തരൂപം പരമരഹസ്യത്തെ
കാമനിർമ്മുക്തൻ കലികാലുഷ്യമറ്റോൻ മുക്തി—
കാമരിൽമുൻപനെന്നു ഭാവനംചെയ്തീനിന്നെ
എൻപുത്രനെന്നുതന്നെ ചിന്തിച്ചുവീണ്ടുംവീണ്ടു—
മൻപാർന്നുവെളിവാക്കിത്തന്നിതു നിനക്കീഞാൻ. 575

ഈവിധംദേശികന്റെ ഗീരുകൾചെവിക്കൊണ്ടെ—
ങ്ങാവതും വിനീതനായാനമിച്ചിട്ടുപിന്നെ

ആചാര്യാശിസ്സുമനുവാദവും വാങ്ങിക്കൊണ്ടു
പോയിതു ബന്ധംവിട്ട മുക്തനാ ശിഷ്യോത്തംസം 576

ആഗുരു സദാനന്ദസാഗരംതന്നിലേവ-
മാമഗ്നമായുയർന്ന മാനസപദ്മത്തോടും
പാരായപാരാകവേ പാവനതരമാക്കി-
യാരിലുമേതും ഭേദമോരാതെ സഞ്ചരിച്ചു 577

ഇങ്ങനെയാചാര്യനുംശിഷ്യനും തമ്മിലൊരു-
മങ്ഗലസംവാദമായാത്മാവിൻലക്ഷണത്തെ
വിവരിച്ചിതു ഞാനും വിമുക്തിയാശിപ്പോർക്കു
വിശദം സുഖതരം വിജ്ഞാനം വിളയിക്കാൻ 578

ശ്രുതിയിലതിരസം മതിയിൽ കുമിഞ്ഞേതും
രതിയീ ഭവസുഖതതിയിൽ പതിയാതെ
വിഹിതകർമ്മങ്ങളാൽ ഹൃദയദോഷമെല്ലാം
വിഹനിച്ചതിശാന്തമഹിതമനസ്കരാം
യതികൾ മുമുക്ഷുതാമതിതീവ്രമായ്വന്നോർ
ഹിതമീയുപദേശം സതതം കൈക്കൊള്ളട്ടെ. 579

സംസാരസരണിയിൽ സന്താപസഹസ്രാംശു-
സംഭൂതം മഹാദാഹസങ്കടം പൂണ്ടു വെമ്പി
ജലകാംക്ഷയാൽ മരുസ്ഥലിയിൽ ഭ്രാന്തിമൂല-
മലഞ്ഞുതിരിഞ്ഞേറെ വലയും ജനങ്ങൾക്കായ്
അരികിലത്യാനന്ദഭരിതം ബ്രഹ്മാദ്വൈത-
പരചിത്സുഖാംബുധി പരിചിൽ ദർശിപ്പിച്ചു
പരമനിർവാണം തന്നരുളീടുമീ യതി-
വരശങ്കരാചാര്യഭാരതി ജയിക്കുന്നൂ! 580

—ശുഭം—

## ടിപ്പണി

'വേറെങ്ങും കാണാത്തൊരു ബുദ്ധിതൻ ശൃംഗം തുംഗം' എന്ന് ശങ്കരാചാര്യരുടെ അനന്യലബ്ധമായ ബുദ്ധിയെ അനുസ്മരിച്ചുകൊണ്ട് ഗ്രന്ഥകാരൻ 'വിവേകചൂഡാമണിഭാഷാഗാനം' ആരംഭിച്ചിരിക്കുന്നു.

### ശ്രീശങ്കരാചാര്യ ബ്രഹ്മം

വേറെങ്ങും കാണാത്ത—മറെറാരിടത്തും കാണാത്ത വേറ്—അന്യത്വം—എങ്ങും കാണാത്ത (തന്നിൽനിന്നും അന്യമായി ഒന്നും കാണാത്ത) എന്നും അർത്ഥം കല്പിക്കാം.

പ്രസ്ഥാനത്രയം: 1) ദശോപനിഷദ് ഭാഷ്യം
2) ബ്രഹ്മസൂത്രഭാഷ്യം (ശാരീരകം)
3) ഭഗവദ്ഗീതാ ഭാഷ്യം

മോഹാപഹം— മോഹത്തെ(അജ്ഞാനത്തെ) ഇല്ലാതാക്കുന്നത്. സംസത്—സഭ. യോഗസ്ഥൻ—ലാഭാലാഭങ്ങളിലും ജയാപജയങ്ങളിലുമെല്ലാം തുല്യത ദർശിക്കുന്നവൻ ''സിദ്ധ്യസിദ്ധ്യോ: സമോഭൂത്വാസമത്വം യോഗ ഉച്യതേ''.

ദ്രവ്യഗുണക്രിയാദിജഗത്ത്—വസ്തുക്കളും, അവയുടെ ഗുണങ്ങളും, വ്യാപാരങ്ങളുമുൾപ്പെട്ട പ്രപഞ്ചം മുഴുവനും

സ്ഥിതപ്രജ്ഞൻ—എല്ലാം ബ്രഹ്മമാണെന്നുള്ളബോധം അറിഞ്ഞനുഭവിച്ചവൻ

സാഗരകൂർമ്മത്തിന്റെ സന്തതി—കടലാമകരയ്ക്കുകയറി മുട്ടയിട്ടതിനുശേഷം കടലിലിറങ്ങിക്കിടന്ന് ധ്യാനിക്കും. ധ്യാനത്താൽ മുട്ടവിരിഞ്ഞ് കുട്ടികൾ അതിന്റെ അടുക്കലെത്തും. ഇത് സുപ്രസിദ്ധമായ ഒരു വേദാ

ന്തസങ്കേതമാണ്. അതുപോലെ ഗോവിന്ദഗുരുവിന്റെ ധ്യാനത്താലാണ് അദ്ദേഹത്തിന്റെ ഉത്തമനായ ശിഷ്യൻ ശങ്കരൻ ഗുരു സമീപം എത്തിയത്.

പരമഹംസൻ: സന്യാസിമാർ നാലുതരക്കാരാണ്

1) കുടീചകൻ
2) ബഹൂദകൻ
3) ഹംസൻ
4) പരമഹംസൻ. ഇവരിൽ നിർവ്വികല്പസമാധി പ്രാപിച്ചവരാണ് പരമഹംസന്മാർ

നിത്യാനിത്യവിവേകം—ആത്മാനാത്മവിവേകം, ('ബ്രഹ്മസത്യം ജഗൻമിഥ്യ' എന്നുള്ള യഥാർത്ഥബോധം.)

## വിവേകചൂഡാമണി ഭാഷാഗാനം

ഖണ്ഡം 2

ആവകനാല്— ആത്മാനാത്മവിവേകം, സ്വാനുഭവം വിശുദ്ധബ്രഹ്മമായി വസിക്കുക, മോക്ഷപ്രാപ്തി

ഖണ്ഡം 9

സമ്യഗ്ദൃഷ്ടിനിഷ്ഠ— പ്രപഞ്ചത്തിന്റെ മുഴുവനും ആത്മാവ് താൻതന്നെയാണെന്നുള്ള ദർശനം

സർവ്വസങ്കല്പന്യാസം—യാതൊരു സങ്കല്പവുമില്ലാത്ത (മനോനാശംസംഭവിച്ച) അവസ്ഥ

യോഗാരൂഢത്വം—അദ്ധ്യാത്മമാർഗ്ഗത്തിൽ മുമുക്ഷുത്വം, അഭ്യാസം, അനുഭവം, ആരൂഢത്വം എന്ന് നാല് അവസ്ഥകളുണ്ട്. ആരൂഢത്വം—(സർവ്വസങ്കല്പന്യാസം).

ഖണ്ഡം 17

സദസദ്വിവേകി—ആത്മാനാത്മവിവേകമുള്ളവൻ, (ആത്മാവിനേയും അനാത്മാവായ ദേഹാദികളേയും വേർതിരിച്ചറിയുന്നതിന്, സദസദ്വിവേകം, നിത്യാനി

ത്യവിവേകം, ആത്മാനാത്മവിവേകം എന്നെല്ലാം പറയുന്നു.)

ഖണ്ഡം 41

സംസൃതികാട്ടുതീജ്വാല—സംസാരമാകുന്ന കാട്ടുതീയുടെ ജ്വാല

ഖണ്ഡം 47

അനാത്മബന്ധം—അനാത്മാക്കളോട്—ദേഹം, മനസ്സ്, ചിത്തം, അഹങ്കാരം തുടങ്ങിയ അജ്ഞാനഭാവങ്ങളോടുള്ള ബന്ധം.

ഖണ്ഡം 56

യോഗം—പതഞ്ജലിയുടെ യോഗസിദ്ധാന്തം

സാംഖ്യം—ജ്ഞാനയോഗം (ആത്മാനാത്മവിവേകംകൊണ്ട് ലഭ്യമായത്) കപിലാചാര്യരുടെ സാംഖ്യദർശനം.

ഖണ്ഡം 62

ശുദ്ധാപരോക്ഷാനുഭൂതി—ബ്രഹ്മം തന്നെയാണു താനെന്നുള്ള ശുദ്ധമായ അനുഭവജ്ഞാനം

ഖണ്ഡം 63

ദൃശ്യങ്ങൾ—ഇക്കാണുന്ന ദേഹാദി സകല പ്രപഞ്ചവും

ഖണ്ഡം 70

സതത്വമായ് —തത്വത്തോടുകൂടി, (തത്വം—പരമാർത്ഥജ്ഞാനം)

ഖണ്ഡം 74

ശബ്ദാദിവിഷയങ്ങളഞ്ച്— ശബ്ദ, സ്പർശ, രൂപ, രസ ഗന്ധങ്ങൾ

88 പഞ്ചീകൃതസ്ഥൂലഭൂതം — പഞ്ചീകരിക്കപ്പെട്ട സ്ഥൂലഭൂതം. സൂക്ഷ്മപഞ്ചഭൂതങ്ങളെ സ്ഥൂലീകരിക്കുന്ന പ്രക്രിയയാണ് പഞ്ചീകരണം (പഞ്ചഭൂതങ്ങളെ ആദ്യം നേർപകുതിയായി വിഭജിക്കുന്നു. പിന്നീട് അവയിൽ ഓരോപകുതിയെ നാലായി വിഭജിച്ച് ഓരോഭാഗവും ആദ്യത്തെനേർപകുതിയോട് യഥായോഗം കൂട്ടിച്ചേർത്ത് സ്ഥൂലമാക്കുന്നു. ഈ പ്രക്രിയയ്ക്ക്

പഞ്ചീകരണം എന്നുപറയുന്നു.) ഈശ്വരനാണ് ഇതു നടത്തുന്നത്.

94 വൃത്തിഭേദവും വികൃതിഭേദവും:— വൃത്തി—വ്യാപാരം, വികൃതി—വികാരം. സ്വർണ്ണത്തിന്റെ വൃത്തിയാണ് തിളക്കം മുതലായവ. വികാരമാണ് കടകകുണ്ഡലാദികൾ

95 വാഗാദിയഞ്ച്:— വാക് പാണിപാദപായൂപസ്ഥങ്ങളായ കർമ്മേന്ദ്രിയങ്ങൾ

ശ്രോത്രാദിയഞ്ച്:— ശ്രോത്രത്വക് ചക്ഷുർജ്ജിഹ്വാഘ്രാണങ്ങളായ ജ്ഞാനേന്ദ്രിയങ്ങൾ

പ്രാണാദിയഞ്ച്:— പ്രാണാപാനവ്യാനോദാനസമാനൻമാർ (പഞ്ചവായുക്കൾ)

വ്യോമാദിയഞ്ച്— പൃഥ്വ്യപ്തേജോവായ്വാകാശങ്ങൾ (പഞ്ചഭൂതങ്ങൾ)

ബുദ്ധ്യാദിനാല്—ബുദ്ധി, മനസ്സ്, ചിത്തം, അഹങ്കാരം

പുര്യഷ്ടകം. മുകളിൽ കാണിച്ചവാഗാദികളായ അഞ്ചുകൂട്ടവും കാമം, കർമ്മം, അവിദ്യ ഇവമൂന്നും ചേർന്നത് പുര്യഷ്ടകം

96 അപഞ്ചീകൃതഭൂതപഞ്ചകം—സൂക്ഷ്മഭൂതങ്ങൾ

115 അഭാവന—ആത്മാവില്ലെന്ന വിചാരം

വിപരീത ഭാവന:—അനാത്മാവായ ദേഹാദികളാണ്ആത്മാവെന്ന വിചാരം

അസംഭാവന:— ആത്മാവുണ്ടെന്നറിഞ്ഞിട്ടും അതിനേക്കുറിച്ചു ചിന്തിക്കാതിരിക്കൽ

വിപ്രതിപത്തി :— ആത്മാവിനോടുള്ള എതിർപ്പ്

വിക്ഷേപം— ആവരണംകൊണ്ടു മൂടിയിട്ടുള്ള ഈ കാണപ്പെടുന്ന എല്ലാപദാർത്ഥങ്ങളും. അതായത് ആത്മാവിന്റെ അജ്ഞാനഭാവങ്ങളോടുബന്ധിച്ചു കാണുന്ന എല്ലാവസ്തുക്കളും, ഗുണക്രിയാദികളും

118 വിമിശ്രസത്വം:— സത്വഗുണത്തോടു മററുഗുണങ്ങൾ കലർന്നിട്ടുള്ളത്. രാജസവും താമസവും പ്രത്യേകം പ്രത്യേകമോ ഒന്നിച്ചോ)

132 അവ്യാകൃതാകാശം:— സൂക്ഷ്മാകാശം

135 അവസ്ഥാത്രയം:— ജാഗ്രത് സ്വപ്ന സുഷുപ്തികൾ

189 കൂടസ്ഥൻ:— നിശ്ചലമായി സ്ഥിതിചെയ്യുന്നവൻ

196 പ്രത്യഗ്ബോധം:— അന്തരാത്മാവിനേക്കുറിച്ചുള്ളബോധം. (പ്രത്യക്—അന്തരാത്മാവ്)

197 അവിഭാവിതം:— വേർതിരിച്ചറിയാൻകഴിയാത്തത്

272 ചണ്ഡവാസനകൾ മൂന്ന്—: ദേഹവാസന, ലോകവാസന, ശാസ്ത്രവാസന

279 പ്രാരബ്ധം:— സഞ്ചിതം, ആഗാമികം, പ്രാരബ്ധം എന്നിങ്ങനെ മൂന്നുവിധ കർമ്മങ്ങൾ ഉണ്ട്. സഞ്ചിതം— പൂർവ്വജന്മാർജ്ജിതം, ആഗാമികം—ഈ ജൻമത്തിൽ ആർജ്ജിക്കുന്നത്, പ്രാരബ്ധം— ഈ ജൻമത്തിന് കാരണമായത്.

289 പിണ്ഡാണ്ഡം— ശരീരം

322 സ്വസ്വരൂപം— ആത്മഭാവം

341 'ശാന്തോദാന്ത' ഇത്യാദി സൂക്തി — ശാന്തോദാന്ത എന്നു തുടങ്ങിയ സൂക്തി. ഈ സൂക്തി ബൃഹദാരണ്യേകോപനിഷത്തിലുള്ള ഒരു മന്ത്രമാണ്.

355 ഉപരതസ്വാന്തൻ—വിഷയങ്ങളിൽനിന്നും പിന്തിരിഞ്ഞ മനസ്സോടുകൂടിയവൻ

264 നിദിധ്യാസം— ബ്രഹ്മദർശനത്തിനുള്ളമൂന്നുമാർ

ഗ്ഗങ്ങളാണ് ശ്രവണം, മനനം, നിദിധ്യാസം. ഗുരുമുഖത്തുനിന്നു കേട്ടതിനെ മനനം ചെയ്ത് ധ്യാനിച്ചുറപ്പിക്കുന്നത് നിദിധ്യാസം (നിദിധ്യാസനം)

396 ശവാകാര ദേഹൻ—: ശവമായിപരിണമിക്കുന്ന ഈ ദേഹമാണുതാനെന്നു വിചാരിക്കുന്നവൻ
ശിവാകാര ദേഹൻ—: ബ്രഹ്മമാണുതാനെന്നുറച്ചവൻ

449 അസംഗമാകാശം—: ഒന്നിനോടും ചേരാത്ത—ഒന്നും പററിപ്പിടിക്കാത്ത ആകാശം

514 പ്രത്യയം—: ഈ പദം, സദ്വസ്തുജ്ഞാനം, നിശ്ചയം ബോധം മുതലായ മിക്ക അർത്ഥങ്ങളിലും സന്ദർഭമനുസരിച്ച് ഈ കൃതിയിൽ ഓരോ ഭാഗത്ത് പ്രയോഗിച്ചിട്ടുണ്ട്.



"ഒരേസമയം സാധകന്റെ ഒരു കൈപ്പുസ്തകമായും ഒരു സുന്ദരകാവ്യമായും ഒരു സ്തോത്രമായും ഉപകരിക്കുന്ന ഈ ഗ്രന്ഥവുമായി പരിചയപ്പെട്ടതു് തീർച്ചയായും സ്പൃഹണീയമായ ഒരനുഭവമാണു്."

എൻ. വി. കൃഷ്ണവാരിയർ.